# ആയുർവ്വേദത്തിന്റെ ശാസ്ത്രീയത



Dr. T. N. രാഘവൻ പിള്ള, D.I.M

# ആയുർവ്വേദത്തിന്റെ ശാസ്ത്രീയത

**Dr. T. N. രാഘവൻപിള്ള D. I. M.**

നാഷണൽ ഹോസ്പിററൽ,

ഹോസ്പിററൽ ജംഗ്ഷൻ, ചവറ.



ഒന്നാംപതിപ്പ് കാപ്പി—3000

Printed at STR, Quilon

Price Rs. 1-75

1141

# മുഖവുര.



കേരളത്തിനകത്തും പുറത്തുമുള്ള ബിരുദധാരികളും അല്ലാത്തവരുമായ വളരെ അധികം ആളുകളുമായി ഞാൻ സംസാരിച്ചിട്ടുണ്ടു്. വിഷയം മിക്കവാറും വൈദ്യശാസ്ത്രമായിരിക്കും. ഒരു ഭാരതീയൻ നിശ്ചയമായും ബഹുമാനിക്കേണ്ട അവന്റേതായ വൈദ്യശാസ്ത്രത്തെ സംബന്ധിച്ചു് ഭൂരിപക്ഷം വിദ്യാസമ്പന്നരും സംശയദൃക്കുകളാണെന്നതൊരു ദുഃഖസത്യമാണു്. അതു തെളിച്ചു പറയാതിരിക്കുന്നതു് തെററാണെന്നു ഞാൻ കരുതുന്നു. വിദ്യാസമ്പന്നർ അവരുടേതായ വൈദ്യശാസ്ത്രത്തെ സംബന്ധിച്ചു് അന്ധതപുലർത്തുന്നതു് അഭിമാനമല്ല. ഇന്നത്തെ വിദ്യാഭ്യാസരീതിക്കു രൂപംകൊടുത്തവരുടെ കുടിലതന്ത്രത്തിന്റെ പരിണതഫലമാണതു്. ആയുർവ്വേദത്തിന്റെ ശാസ്ത്രീയതയെ ചോദ്യംചെയ്യുന്നതിനുപോലും കുബുദ്ധികൾ മുമ്പോട്ടു വന്നിരിക്കുന്ന ഈ കാലം എന്തുകൊണ്ടും സുപ്രധാനമാണു്. ഭാരതത്തിലുള്ള ഭൂരിഭാഗം വിദ്യാസമ്പന്നരും ഭാരതീയ ശാസ്ത്രങ്ങൾ ഇരുട്ടിൽ കിടക്കുന്ന വസ്തുവായി അനുഭവപ്പെടുന്നു. അന്ധനുള്ള കാഴ്ചപ്പാടാണു് അതിനെ സംബന്ധിച്ചിടത്തോളം അവർക്കുള്ളതു്. അന്ധവിശ്വാസമെന്ന അപരനാമധേയത്താൽ ഭാരതീയ ശാസ്ത്രങ്ങളെ അഭിസംബോധന ചെയ്യുന്നവരും കുറവല്ല. ആയുർവ്വേദത്തെ സംബന്ധിച്ചിടത്തോളം ആദ്യമായി അതിൽ അന്ധത സൃഷ്ടിക്കുകയും തുടർന്നു് ആ അവസ്ഥയെ പോഷണം ചെയ്യുകയും ആയിരുന്നു അവരുടെ ഉദ്ദേശമെന്നു് വ്യക്തമായി. അടുത്ത തലമുറയിൽനിന്നും ഈ അന്ധത എന്ന ദുരിതം പിഴുതെറിയുവാൻ പ്രാഥമിക വിദ്യാഭ്യാസകാലംതൊട്ടു് കുട്ടികളെ ആയുർവ്വേദവുമായി

പരിചയപ്പെടുത്തേണ്ടിയിരിക്കുന്നു. ഒന്നാംക്ലാസ്സിലെ പാഠപുസ്തകത്തിൽ കുട്ടികൾക്കേററവും ഇഷ്ടമുള്ള നെല്ലിക്കായെ സംബന്ധിച്ച ആയുർവ്വേദത്തിലെ ഭാഗമെങ്കിലും പഠിപ്പിക്കണം. അതിൽനിന്നും ലഭിക്കുന്ന അറിവു് ക്രമേണ വികസിപ്പിച്ചാൽ ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാകുമ്പോഴേയ്ക്കു് മററുള്ളതിനോടൊപ്പം ആയുർവ്വേദത്തിലും സാമാന്യമായ അറിവു് പ്രദാനംചെയ്യുവാൻ സാധിക്കും. അപ്രകാരം ഭാരതീയശാസ്ത്രങ്ങളെക്കുറിച്ചു കേൾക്കുമ്പോളുണ്ടാകുന്ന "മന:പ്പുരട്ടൽ" ഒരു പരിധിവരെ കുറച്ചുകൊണ്ടുവരാൻ കഴിയും. സർക്കാരിനെക്കൊണ്ടു് വിദ്യാഭ്യാസരംഗം ഈ വിധത്തിലൊന്നു പരിഷ്കരിപ്പിക്കുവാൻ ബഹുജനങ്ങളുടെ പിന്തുണയോടുകൂടി ആയുർവ്വേദവൈദ്യന്മാരും ആയുർവ്വേദവിദ്യാർത്ഥികളും ആവശ്യമായ എല്ലാ കർമ്മപരിപാടികളും ആവിഷ്കരിക്കേണ്ടതാണു്. വിദ്യാഭ്യാസപദ്ധതിയിലൂടെ കെട്ടിപ്പടുത്ത അന്ധത വിദ്യാഭ്യാസപദ്ധതിയിലൂടെ അല്ലാതെ പരിഹരിയ്ക്കുവാൻ സാധിക്കുന്നതല്ല.

ഇന്നത്തെ പരിതസ്ഥിതിയിൽ പെട്ടെന്നൊരു മാററം സൃഷ്ടിക്കുന്നതിനു് ഒന്നേയുള്ളു കാര്യം. ഭാരതീയർക്കു് ആയുർവ്വേദത്തെ സംബന്ധിച്ചു് സാമാന്യമായ അറിവു് പ്രദാനം ചെയ്യുക. അതിന്റെ കടമ ഇപ്പോൾ തികച്ചും അതു ഭൈഷജ്യം ചെയ്യുന്നവരുടെ ഹസ്തങ്ങളിലാണു്. ഈ തോന്നലാണു് "ആയുർവ്വേദത്തിന്റെ ശാസ്ത്രീയത" എന്ന ഈ ചെറുഗ്രന്ഥം രചിക്കുവാനെന്നെ പ്രേരിപ്പിച്ചതു്. ഈ ആഗ്രഹം ഒരു ലററർ മുഖാന്തിരം എന്റെ ഗുരുവായ ശ്രീ കുമരകത്തിനെ അറിയിച്ചു. "പ്രിയപ്പെട്ട രാഘവൻപിള്ളയ്ക്കു്; എഴുത്തുകിട്ടി. ബഹളപ്പാടുകൊണ്ടു് മറുപടിക്കു് അല്പം താമസിച്ചുപോയി. നിങ്ങളുടെ ഉദ്യമം

വളരെ നല്ലതാണു്. അവധാനപൂർവ്വം നിർവ്വഹിക്കുവാനുള്ള ഗൗരവം അതിനുണ്ടു്. നിങ്ങളുടെ ഉദ്യമം സഫലമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.” എനിക്കു് ഏററവും പ്രോത്സാഹജനകമായ അദ്ദേഹത്തിന്റെ മറുപടിയുടെ അന്ത്യഭാഗമാണിതു്. അദ്ദേഹംതന്നെ എഴുതിയ ഈ പുസ്തകത്തിന്റെ അവതാരിക പ്രാർത്ഥന ഏറെക്കുറെ സഫലമായെന്നു സമ്മതിക്കുന്നതായി തോന്നുന്നു.

ഈ പുസ്തകത്തിലെ പ്രതിപാദ്യവിഷയം പ്രകാരാന്തരേണ ആയുർവ്വേദഗ്രന്ഥങ്ങളിൽ നിക്ഷിപ്തമാണു്. എന്നാൽ വിദ്യാഭ്യാസപരമായി താണനിലവാരമുള്ളവർക്കു വരെ അവരുടേതായ വൈദ്യശാസ്ത്രത്തെ സംബന്ധിച്ചു് സാമാന്യമായ അറിവു് പ്രദാനം ചെയ്യണമെന്ന അതിയായ ആഗ്രഹം നിമിത്തം നമ്മുടെ മാതൃഭാഷയിൽനിന്നും ഏററവും ലളിതമായ പദങ്ങൾമാത്രം കൂട്ടിച്ചേർത്തു് അതിൽക്കൂടി ആശയം വ്യക്തമാക്കുവാൻ പരമാവധി ശ്രമിച്ചിട്ടുണ്ടു്. പ്രപഞ്ചത്തോളം വിസ്തൃതവും അപ്രകാരംതന്നെ അഗാധവുമായ ആയുർവ്വേദ മഹാശാസ്ത്രത്തെ സംബന്ധിച്ചു് രണ്ടുമൂന്നു മണിക്കൂറിനുള്ളിൽ വായനക്കാർക്കു് സാമാന്യമായ അറിവു ലഭിക്കുന്നതിനു് ഉതകത്തക്ക വിധത്തിൽ ഈ പുസ്തകത്തിനു് രൂപം കൊടുക്കണമെന്നായിരുന്നു ആഗ്രഹം. ഈ ആഗ്രഹം ഫലവത്താക്കാനുള്ള ശ്രമത്തിൽ പല കുറവുകളും സംഭവിച്ചിരിക്കാം. പല വിശദീകരണങ്ങളും ആവശ്യമായിവന്നേക്കാം. അങ്ങിനെയുള്ളവ എന്റെ ഗുരുജനങ്ങളും സഹപാഠികളും സഹപ്രവർത്തകരുമായ നിങ്ങളുടെ വൈദ്യസുഹൃത്തുക്കളുടെ സഹായത്തോടെ പരിഹരിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു.

ക്കാനുള്ള ശ്രമത്തിൽ പല കുറവുകളും സംഭവിച്ചിരിക്കാം. പല വിശദീകരണങ്ങളും ആവശ്യമായിവന്നേയ്ക്കാം. ഇങ്ങിനെയുള്ളവ എൻെറ ഗുരുജനങ്ങളും സഹപാഠികളും സഹപ്രവർത്തകരുമായ നിങ്ങളുടെ വൈദ്യ സുഹൃത്തുക്കളുടെ സഹായത്തോടെ പരിഹരിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു.

ഈ ചെറുഗ്രന്ഥം രചിക്കുന്നതിനാവശ്യമായ പ്രോത്സാഹനങ്ങൾ നല്കീട്ടുള്ള ആയുർവ്വേദത്തിൻെറ അതോറിററി എന്നു പറയാവുന്ന ശ്രീ കുമരകം പരമേശ്വരൻ പിള്ള, ഇൻഡ്യൻ പ്രസിഡൻറു് ഡോ: രാധാകൃഷ്ണൻെറ ഓണററിഫിസിഷ്യനായ ശ്രീ. കാലടി പരമേശ്വരൻ പിള്ള, പ്രശസ്തവൈദ്യനായ ശ്രീ. ചവറ ഗോവിന്ദപ്പിള്ള തുടങ്ങിയ ഗുരുനാഥന്മാരോടും, ഭാരതീയ പാശ്ചാത്യവൈദ്യശാസ്ത്രങ്ങളിൽ ബിരുദവും പാണ്ഡിത്യവും കരസ്ഥമാക്കിയ—ഈ പുസ്തകത്തിൽ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്ന ഡോ: കെ. രാജഗോപാലൻ, ആയുർവ്വേദത്തിലെന്നപോലെ പല കലകളിലും പാണ്ഡിത്യം നേടിയിട്ടുള്ള ഡോ: ആർ പി. ചിദംബരം, പണ്ഡിതനായ ശ്രീ. കുറിശ്ശേരി ഗോപാലപിള്ള തുടങ്ങിയ സ്നേഹിതന്മാരോടും, ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിനാവശ്യമായ എല്ലാവിധ സഹായങ്ങളും പ്രദാനംചെയ്ത—സമൂഹത്തിൻെറ ജീവധനമാനസംരക്ഷകനും മഹാനുമായ ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള അവർകളോടും, ഈ പുസ്തകത്തിനു് രൂപംകൊടുക്കുന്നതിനിടംതന്ന അരിനല്ലൂർ പ്രദേശത്തിനോടും എനിക്കുള്ള ഭക്ത്യാദരങ്ങൾ പ്രകടിപ്പിച്ചുകൊള്ളുന്നു. പുസ്തകം ആകർഷകമായി മുദ്രണം

ചെയ്തുതന്ന എസ്സ്. റ്റി. റെഡ്യാർ ആൻഡ് സൺസ് പ്രസ്സ് ഭാരവാഹികൾ പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. ഈ പുസ്തകത്തിൽനിന്നും ആയുർവ്വേദത്തിന്റെ ശാസ്ത്രീയതയെ കുറിച്ച് അല്പമായ ബോധമെങ്കിലും വായനക്കാർക്ക് ലഭിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനാണ്. ഈ ചെറുഗ്രന്ഥം ഞാൻ സമൂഹസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ,

**Kumarakam, P. Parameswaran Pillai**
Retd. Professor, Govt. Ayurveda College and
Superintendent. Govt. Ayurveda Hospital, Trivandrum.
Member, Board of Studies in Ayurveda University of Kerala.
Member, Advisory Board for Ayurveda Education, Govt. of Kerala.
Member, Faculty of Ayurveda, University of Kerala.
Ex. President, Kerala Ayurveda Mandalam.
*Trivandrum.* Phone: 2235 with Extn.

## അവതാരിക

ആയുർവ്വേദം ശാസ്ത്രമാണെന്നു് തെളിയിയ്ക്കുവാനുള്ള നിരവധി വിജ്ഞാനങ്ങളിൽനിന്നു് തെരഞ്ഞെടുത്ത ചില വിഷയങ്ങളുടെ സമാഹാരമാണു് "ആയുർവ്വേദത്തിന്റെ ശാസ്ത്രീയത" എന്ന ഈ പുസ്തകം. ആയുർവ്വേദം ഭാരതീയദർശനങ്ങളെയും അലോപ്പതി പാശ്ചാത്യദർശനത്തെയും അധിഷ്ഠാനമാക്കി അവയുടെ ശാസ്ത്രീയതയെ സ്ഥാപിച്ചിട്ടുണ്ടു്. കാര്യത്തിൽനിന്നു് കാരണത്തെ അന്വേഷിക്കുന്ന സമ്പ്രദായം പാശ്ചാത്യനും, സ്വാധിഷ്ഠാനമായ കാരണത്തെ കണ്ടറിഞ്ഞു് അതിലുറച്ചുനിന്നിട്ടു് കാര്യത്തെ വീക്ഷിക്കുന്ന സമ്പ്രദായം ഭാരതീയനും സ്വീകരിച്ചുള്ളതുകൊണ്ടു് രണ്ടുകൂട്ടരുടെയും പ്രപഞ്ചനിരീക്ഷണത്തിൽ നിന്നുണ്ടായ നിഗമനങ്ങൾ പലടത്തും വിഭിന്നങ്ങളോ വിരുദ്ധങ്ങളോ ആയിരിക്കും. പാശ്ചാത്യർ പ്രത്യക്ഷ പ്രമാണത്തിനു് വിധേയമാകുന്ന സ്ഥൂലവസ്തുക്കൾക്കും, ഭാരതീയർ പ്രത്യക്ഷപ്രമാണത്തിനു് ഗോചരമാകാത്ത സൂക്ഷ്മഭാഗങ്ങൾക്കും പ്രാമുഖ്യം കല്പിക്കുന്നു. പ്രത്യക്ഷപ്രമാണത്തെ അനുസരിക്കുന്നതുകൊണ്ടു് പാശ്ചാത്യനിഗമനം സാമാന്യബുദ്ധിക്കു് സുഗ്രാഹ്യമാണു്. ഇന്ദ്രിയ പ്രത്യക്ഷമല്ലാത്തവയും അനുമാനഗമ്യങ്ങളുമായ ഭാരതീയ സിദ്ധാന്തങ്ങൾ അല്പാ

സംകൊണ്ട് സൂക്ഷ്മചിന്താസമർത്ഥമായി വികസിച്ച ബുദ്ധിക്കുമാത്രമേ വേദ്യങ്ങളായി തീരുന്നുള്ളു. പാശ്ചാത്യദർശനത്തെ അധിഷ്ഠാനമാക്കി സാമാന്യവും സാങ്കേതികവുമായ വിദ്യാഭ്യാസം നടപ്പിലിരിക്കുന്നതുകൊണ്ട് ഭാരതീയദർശനങ്ങളെ അവലംബമാക്കി വളർന്ന ശാസ്ത്രങ്ങളിലെ തത്വസങ്കേതങ്ങളുടെ അർത്ഥവും പ്രതിപാദനത്തിന്റെ ശാസ്ത്രീയതയും ഇന്നത്തെ വിദ്യാസമ്പന്നർക്ക് മനസ്സിലാക്കുവാൻ കഴിയുന്നില്ല. പാശ്ചാത്യദർശനത്തോടു തുല്യതയോ അതിൽ കവിഞ്ഞതോ ആയ വിജ്ഞാനം ലോകത്തിലില്ലെന്നു വിശ്വസിക്കുവാൻ പഠിപ്പിക്കപ്പെട്ടതുകൊണ്ട് ആയുർവ്വേദാദിഭാരതീയവിജ്ഞാനങ്ങൾ അശാസ്ത്രീയമാണെന്നു വിധിക്കുന്ന അവിവേകം അഭ്യസ്തവിദ്യരായ പലരുടേയും ലക്ഷണമായി തീർന്നിരിക്കുന്നു. "ആയുർവ്വേദത്തിന്റെ ശാസ്ത്രീയത" പോലെയുള്ള പുസ്തകങ്ങൾ ഈ മിഥ്യാബോധത്തെ തിരുത്തുന്നതിന് ആവശ്യമാണ്.

ലോകത്തിൽ ഒരു ശാസ്ത്രമെന്ന നിലയിൽ വളർച്ചയെ പ്രാപിച്ച ആദ്യത്തെ വൈദ്യവിജ്ഞാനമാണ് ഭാരതത്തിലുണ്ടായ ആയുർവേദം. അതു വികസിച്ച് ലോകത്തിന്റെ പല ഭാഗങ്ങളിലും വ്യാപിച്ചിരുന്നതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ന് അതിന്റെ പ്രചാരം പ്രായേണ ഭാരതത്തിൽ മാത്രമായി പരിമിതമാണ്. സ്വന്തം ജന്മഭൂമിയിൽപോലും ആധികാരികമായ വൈദ്യശാസ്ത്രം എന്ന നില അതിനു നഷ്ടപ്പെട്ടിരിക്കുന്നു. വിദേശാധിപത്യകാലത്ത് ഗവണ്മെന്റ് ഇൻഡ്യയിലെ അംഗീകൃത വൈദ്യമായി അലോപ്പതിയെ സ്വീകരിച്ച് പ്രചരിപ്പിക്കയും ആയുർവ്വേദത്തെ അപരിഷ്കൃത വർഗ്ഗക്കാരുടെ അശാസ്ത്രീയമായ ചികിത്സാ സമ്പ്രദായമായി അപവദിച്ച് ഭയാ

പതിപ്പിക്കുകയും ചെയ്തു. ചിന്തയിലും ജീവിതരീതിയിലും പാശ്ചാത്യരെ അനുകരിക്കുന്നതു് പരിഷ്കാരത്തിനും മാന്യതയ്ക്കും ഉയർച്ചയ്ക്കും കാരണമാണെന്നു് അനുഭവപൂർവം വിശ്വസിക്കുവാൻ നിർബന്ധിതരായിത്തീർന്ന ഭാരതീയർ ഗവൺമെൻറിൻെറ അവഗണനയ്ക്കു പാത്രമായ ആയുർവേദത്തെ അനാദരിക്കുന്നതു് പാശ്ചാത്യാനുകരണത്തിൻെറ പൂർണ്ണതയ്ക്കും ഭരണാധികാരികളുടെ പ്രീതിക്കും ആവശ്യമാണെന്നു വിചാരിച്ചു. അതുനിമിത്തം ആയുർവേദം പഠിക്കുന്നതും അഭ്യസിക്കുന്നതും അപരിഷ്കൃതരായ ചിലരുടെ അപഹാസ്യസമ്പ്രദായമായി ഗണിക്കപ്പെടുകയും ചെയ്തു.

ആയുർവേദത്തിൻെറ പാഠാവബോധാനുഷ്ഠാനങ്ങൾ കുലവൃത്തിയായി സ്വീകരിച്ചവരും ഏതു പരിതഃസ്ഥിതിയിലും ആർഷസംസ്കാരത്തിൽനിന്നും വിട്ടുനില്ക്കാനിഷ്ടപ്പെടാതെ സംസ്കൃതവും ഭാരതീയ ശാസ്ത്രങ്ങളും പഠിക്കുന്ന പരമ്പരയെ പുലർത്തിയവരുമായ ചില വിഭാഗക്കാരാണു് അപരിഷ്കൃതരെന്ന അപമാന മുദ്രയെ സ്വീകരിച്ചുകൊണ്ടു് ഈ രാജ്യത്തു് ആയുർവേദത്തിൻെറ പാരമ്പര്യത്തെ നിലനിറുത്തിയതു്. പാരതന്ത്ര്യത്തിൻെറ പ്രവാഹത്തിലകപ്പെട്ടു പൂർവസമ്പത്തിനെ നശിക്കാനിടയാക്കാതെ സംരക്ഷിച്ചവരെ ബഹുമാനിക്കുകയും ആ സമ്പത്തിനു വന്നുചേർന്ന ന്യൂനതകളെ പരിഹരിച്ചു് പൂർണ്ണസ്ഥിതിയിലാക്കുന്നതിനു് തീവ്രമായി പരിശ്രമിക്കുകയും ആണു് സ്വാതന്ത്ര്യം വീണ്ടുകിട്ടിയ രാജ്യങ്ങളിൽ ചെയ്യാറുള്ളതു്. ഇതിനു വിപരീതമായ അവസ്ഥയാണു് ഇന്നു ഭാരതത്തിൽ കാണുന്നതു്. സ്വന്തം പാരമ്പര്യത്തിൻെറ മഹത്വത്തെ ബോധപൂർവ്വം കണ്ടു് വിലമതിക്കാതെ

അതിൽ അഭിമാനിക്കാനോ കഴിയാത്ത ബുദ്ധിപരമായ അടിമത്തം ഭാരതത്തിൽനിന്നും മാറിയിട്ടില്ലെന്ന് ഈ അവസ്ഥ തെളിയിക്കുന്നു. സ്വന്തം സംസ്കാരത്തിന്റെ അന്തഃസത്തയെ കാണുകയും ആദരിക്കുകയും അനുഷ്ഠിക്കുകയും ചെയ്യുവാൻ കഴിവുണ്ടാക്കുന്ന ആദ്ധ്യാത്മിക പശ്ചാത്തലത്തെ അവഹേളിക്കുന്ന സമ്പ്രദായത്തോടുകൂടിയ വിദ്യാഭ്യാസം ലഭിച്ച ഇന്നത്തെ ഭാരതീയരിൽ ഒരു വിഭാഗത്തിന് സ്വന്തം സംസ്കാരത്തെ അടിസ്ഥാനമാക്കി സ്വതന്ത്രവും വിശാലവുമായി ചിന്തിക്കുവാനുള്ള പരിചയം നഷ്ടപ്പെട്ടിരിക്കുന്നു. ഭാരതീയദർശനങ്ങളിലെ ഗഹനങ്ങളായ തത്വങ്ങൾ മനസ്സിലാക്കാനുള്ള അനുഗ്രഹംപോലും ഉണ്ടാകാത്തവിധം പാശ്ചാത്യദർശനത്തിൽ ഭ്രമിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നതുകൊണ്ട് ഭാരതീയമായ പൂർവ്വവിജ്ഞാനത്തെ പ്രയോജനപ്പെടുത്തി രാഷ്ട്രക്ഷേമത്തെ കൈവരുത്താനും, താരതമ്യംചെയ്ത് ഭാരതീയദർശനങ്ങളുടെ സർവ്വാതിശായിയായ ഉത്കൃഷ്ടതയെ സ്ഥാപിക്കുവാനും ലോകശാസ്ത്രജ്ഞന്മാരുടെ അംഗീകാരത്തിന് വിധേയമാക്കുവാനും കഴിയുന്നില്ല. വിജ്ഞാനമണ്ഡലങ്ങളിൽ ഭാരതം സമ്പാദിച്ചിട്ടുള്ള ഉന്നതപ്രഭാവത്തെ കാണാൻ കഴിയാതെ ഭാരതീയർ ജ്ഞാനദരിദ്രരുടെ സന്തതികളാണെന്ന് സ്ഥാപിക്കുന്ന ഇന്നത്തെ സമ്പ്രദായം സ്വാതന്ത്ര്യഭാരതത്തിന്റെ അഭിമാനത്തിനും പാരമ്പര്യത്തിനും യോജിച്ചതല്ല.

സ്ഥൂലപ്രപഞ്ചത്തിലുള്ള പദാർത്ഥങ്ങളിൽ അടങ്ങിയിരിക്കുന്ന പ്രാണ (ചലന) ധർമ്മത്തെ Electricity, Atomic energy മുതലായ ശക്തികളാക്കി സ്വാധീനം ചെയ്ത പാശ്ചാത്യദർശനത്തിന്റെ പ്രഭാവം അത്ഭുതകരമാ

ണ്ട്. മനുഷ്യജീവിതത്തിന്ന് വിലയേറിയ പല പ്രയോജനങ്ങളും ഇതിൽനിന്ന് സിദ്ധിക്കുന്നുമുണ്ട്. ഈ സിദ്ധികളെ ആദരിക്കുകയും അംഗീകരിക്കയും ചെയ്യുന്നതിനോടൊപ്പം നമ്മുടെ പൂർവ്വന്മാർ പ്രപഞ്ചത്തെ നിരീക്ഷിച്ചു സത്യമായതും അതിന്റെ ഫലങ്ങളും കൂടെ അറിയുകയും ആ ഫലങ്ങളെ പ്രയോജനപ്പെടുത്തുകയും ചെയ്താൽ ലോകരാഷ്ട്രങ്ങളുടെ മുന്നണിയിൽ നില്ക്കത്തക്ക വൈശിഷ്ട്യം ഭാരതത്തിന്നു വീണ്ടും സംസിദ്ധമാകും. സ്ഥൂലപ്രപഞ്ചത്തിലെ വസ്തുക്കൾ ജഡങ്ങളും അസ്വതന്ത്രങ്ങളുമാണെന്നും അവയ്ക്കു കാരണമായി മറ്റൊന്നു ഉണ്ടെന്നും പാശ്ചാത്യരും ഇന്നു സമ്മതിക്കുന്നു. ഇന്ദ്രിയാതീതമായ ആ കാരണത്തെ നിരീക്ഷിക്കുവാൻ ഭൗതികങ്ങളായ ഉപകരണങ്ങൾ സമർത്ഥങ്ങളല്ലാത്തതുകൊണ്ട് പാശ്ചാത്യദർശനം ഇന്ദ്രിയ പ്രപഞ്ചത്തിന്റെ പരിധികടന്ന് മുമ്പോട്ടുപോകുവാൻ കഴിവില്ലാതെ നില്ക്കുകയാണ്. ഇവിടെയാണ് ഭാരതീയദാർശനികന്മാരുടെ അത്ഭുതവും അനന്യസാധ്യവുമായ നിരീക്ഷണപാടവം പ്രത്യക്ഷമാകുന്നത്. പഞ്ചേന്ദ്രിയങ്ങൾക്ക് സ്ഥൂലപ്രപഞ്ചത്തിന്റെ പരിധികടന്നു പോകുവാൻ കഴിവില്ല. എല്ലാ ഇന്ദ്രിയജ്ഞാനങ്ങളേയും അറിയുന്നതു മനസ്സാണ്. ബോധോപാധിയായ ആ മനസ്സിനെ സൂക്ഷ്മതരവും ഏകാഗ്രവുമാക്കിയാൽ സൂക്ഷ്മപ്രപഞ്ചത്തെ മുഴുവൻ നിരീക്ഷിക്കുവാനതിന്നു കഴിയും. അഭ്യാസംകൊണ്ട് സൂക്ഷ്മവും ശക്തവുമാക്കിയ മനസ്സിനെ ഉപകരണമാക്കി ഗഹനമായ സൂക്ഷ്മപ്രപഞ്ചത്തിന്റെ അഗാധതലങ്ങളിൽ കടന്ന്, സൂക്ഷ്മപ്രപഞ്ചതത്ത്വങ്ങൾ അവയുടെ പഞ്ചീകരണം, മനസ്സിന്റെ ഉല്പത്തി, അതിന്റെ ബോ

മായോപാധിതത്വം, ഭൂതപഞ്ചകത്തിന്റെ കാരണമായ താമസീശക്തി, ജീവോപാധിയായ രജോഗുണം, ജീവൻ ഈശ്വരോപാധിയായ സത്വഗുണം, ഇവയുടെ സമഷ്ടിയായ മൂലപ്രകൃതി മുതലായവയെ കരതലാമലകംപോലെ ദർശിക്കുവാൻ ഭാരതീയാചാര്യന്മാർക്ക് സാധിച്ചു. സ്ഥൂലപഞ്ചഭൂതപദാർത്ഥങ്ങളെല്ലാം ജഡങ്ങളും അസ്വതന്ത്രങ്ങളുമായ കാര്യങ്ങൾ മാത്രമാണ്. അവയ്ക്കു കാരണമായിരിക്കുന്നതു് സൂക്ഷ്മങ്ങളായ വിവിധ ശക്തികളാണ്. ആ ശക്തികളെ വിവേചിച്ചറിഞ്ഞു് അവയിൽ അധിഷ്ഠിതമാക്കാത്ത തത്വങ്ങളൊന്നും സിദ്ധാന്തങ്ങളായിത്തീരുകയില്ല. പാശ്ചാത്യദർശനത്തിനു് ഈ സിദ്ധാന്തത്തിലെത്താൻ കഴിയാത്തതുകൊണ്ടാണ് അവയുടെ നിഗമനങ്ങൾക്കു് എപ്പോഴും മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നതു്. അററം അവിഭാജ്യമാണെന്നു് സിദ്ധാന്തിച്ചുകൊണ്ടിരുന്നതു് മാറേറണ്ടി വന്നതു് ഇക്കാരണംകൊണ്ടാണ്. പാശ്ചാത്യദർശനത്തെ അവലംബമാക്കി പ്രവർത്തിക്കുന്ന വൈദ്യശാസ്ത്രത്തിൽ ശരിയാണെന്നു് നിശ്ചയിച്ച തത്വങ്ങൾ ശരിയല്ലെന്നു മനസ്സിലാക്കി തിരുത്തേണ്ടി വരുന്നതു് നിത്യസംഭവമാണല്ലോ. ഭാരതീയദാർശനികമതത്തെ അംഗീകരിച്ചു് സ്ഥാപിച്ചിട്ടുള്ള സിദ്ധാന്തങ്ങളാണ് ആയുർവ്വേദത്തിനുള്ളതു്. അവ അചഞ്ചലങ്ങളായി എക്കാലവും നിലനില്ക്കുന്നു ഈ സിദ്ധാന്തങ്ങളുടെ വികാസത്തിൽനിന്നുണ്ടായ വിജ്ഞാനങ്ങൾ എപ്പോഴും നിരപായങ്ങളായിരിക്കും. ശരീരധർമ്മത്തെയും രോഗചികിത്സാ തത്വങ്ങളെയും ദ്രവ്യസ്വഭാവകർമ്മങ്ങളെയും കുറിച്ചുള്ള ആയുർവ്വേദപാഠങ്ങൾ ഒരിക്കലും തിരുത്തേണ്ടിവരുന്നില്ല. ആയിരം കൊല്ലങ്ങൾക്കുമുൻപു് ച്യവനപ്രാശം ശരീരത്തിൽ ഉണ്ടാ

ക്കമെന്ന് കണ്ടറിഞ്ഞ തത്ത്വങ്ങൾ ഇന്നും ശരിയായിത്തന്നെയിരിക്കുന്നു. തിരുത്തി പറയേണ്ട ആവശ്യം വരാതെ വ്യാഖ്യാനിച്ച് വികസിപ്പിക്കുകയും പുതിയ അറിവുകളെ കൂട്ടിച്ചേർത്ത് പുഷ്ടിപ്പെടുത്തുകയും ചെയ്യാവുന്ന വൈദ്യശാസ്ത്രമായി ആയുർവ്വേദം നിലനില്ക്കുന്നത് പ്രപഞ്ചത്തിന്റെ മൂലകാരണങ്ങളെ അനുസരിക്കുന്ന തത്വങ്ങളിൽ അത് പ്രതിഷ്ഠിതമായിരിക്കുന്നതുകൊണ്ടാണ്. സത്യത്തിന്ന് പഴക്കമേറിപ്പോയതുകൊണ്ട് അത് ഉപേക്ഷിക്കണം, അതിന് പരിഷ്കാരമില്ല എന്നും, ഇന്നലെ സത്യമെന്നു വിശ്വസിച്ചിരുന്നത് ഇന്ന് അസത്യമാണെന്നു തെളിയിക്കുകയും ഇന്നത്തെ സത്യം നാളത്തെ അസത്യമായി കാണേണ്ടിവരികയും ചെയ്യുന്ന അവ്യവസ്ഥിതവിജ്ഞാനം പരിഷ്കാരമാണ് എന്നും വിധിക്കുന്ന പണ്ഡിതാഭിമാനികളായ അധികാരികളുടെ ഭരണഖണ്ഡത്തിന്റെ മുമ്പിൽ ഭിക്ഷാപാത്രവുമേന്തി നില്ക്കുന്ന അവസ്ഥയാണ് സ്വതന്ത്രഭാരതത്തിൽ ഇന്ന് ആയുർവ്വേദത്തിനു സംഭവിച്ചിരിക്കുന്നത്.

ആയുർവ്വേദം ശാസ്ത്രമല്ലെന്നും പരമ്പരയാ സിദ്ധിച്ച കുറെ ഔഷധയോഗങ്ങളുടെ സമുച്ചയം മാത്രമാണെന്നും ഭാരതത്തിൽ ജനിച്ച പാശ്ചാത്യശാസ്ത്രജ്ഞന്മാരായ പണ്ഡിതന്മാർ ആയുർവ്വേദത്തെ അവഹേളിക്കുന്നു. ഭരണാധികാരത്തിന്റെ ഉച്ചശ്രേണിയിൽ ഇരിക്കുന്നവരും അവിടെ സ്വാധീനം ചെലുത്തുവാൻ കഴിവുള്ളവരുമായ ഈ ശാസ്ത്രജ്ഞന്മാരുടെ വാദത്തെ അംഗീകരിക്കാനും അതനുസരിച്ച് ആയുർവ്വേദത്തെ സംബന്ധിച്ച പരിപാടികൾ രൂപീകരിക്കുവാനും ഭരണമണ്ഡലം സന്നദ്ധമായിരിക്കുന്നു. ആരോഗ്യരക്ഷാപരിപാടികളുടെ നിർവ്വഹണ

ത്തിൽനിന്ന് നിശ്ശേഷമായും ചികിത്സാരംഗങ്ങളിൽനിന്ന ഭാഗികമായും ആയുർവ്വേദത്തെ ഇന്ന പുറംതള്ളിയിരിക്കുന്നതു് ഈ പ്രേരണകൊണ്ടാണ്. ആയുർവ്വേദത്തിലുള്ള ഔഷധയോഗങ്ങളെ പാശ്ചാത്യരീത്യാ പരീക്ഷിച്ച് യോഗ്യമായവയെ പാശ്ചാത്യ വൈദ്യത്തിലുൾപ്പെടുത്തിയാൽ ആയുർവ്വേദത്തിന്റെ സംരക്ഷണം പൂർണ്ണമാകുമെന്നും അതു കഴിച്ചാൽ മറെറാന്നും ആയുർവ്വേദത്തിലവശേഷിക്കുവാനില്ലാത്തതുകൊണ്ട് ആയുർവ്വേദമെന്നൊരു പ്രത്യേക വകുപ്പും അതിനുവേണ്ടിയുള്ള ധനവ്യയവും ആവശ്യമില്ലാതാകുമെന്നുംകൂടി ഉപദേശിക്കപ്പെട്ടിട്ടുണ്ട്. സാമഷ്ടിക കാര്യങ്ങളെല്ലാം ഗവൺമെൻറിന്റെ ചുമതലയിൽ നിർവ്വഹിക്കപ്പെടുന്ന ഇക്കാലത്ത് ഗവൺമെൻറിന്റെ സഹായം കൂടാതെ ഒരു ശാസ്ത്രത്തിനും നിലനില്ക്കാനും വളരാനും കഴിയുന്നതല്ല. ഈ പരിതസ്ഥിതിയുടെ ഗൗരവത്തെപ്പററി ആയുർവ്വേദത്തിൽ താല്പര്യമുള്ള ഓരോ വ്യക്തിയും തീക്ഷ്ണമായി ചിന്തിക്കേണ്ടതാണ്. ആയുർവ്വേദം സ്വതന്ത്രമായ ഒരു വൈദ്യശാസ്ത്രമാണെന്നും ഏതു കാലത്തും ഏതുദേശത്തുമുണ്ടാകുന്ന ഉത്തമങ്ങളായ വിജ്ഞാനങ്ങളെ ഉൾക്കൊള്ളത്തക്കവിധം വിശാലവും ഗഹനവും അചഞ്ചലവുമായ മൗലികസിദ്ധാന്തം അതിനുണ്ടെന്നും അതിന് സ്വാധീനമായിട്ടുള്ള ക്രിയാവിഭാഗങ്ങളെ മുഴുവൻ പ്രയോജനപ്പെടുത്തുകയും സ്വന്തം നിലയിൽ വികസിച്ച് വിപുലമാവുകയും ചെയ്താൽ ലോകത്തിലെ വൈദ്യശാസ്ത്രങ്ങളുടെ മുന്നണിയിൽ എല്ലാരംഗങ്ങളിലും ഫലപ്രദമായും നിരപായമായും പ്രവർത്തിക്കുവാൻ കഴിയുമെന്നും തെളിയിക്കേണ്ടതു് ആയുർവ്വേദശാസ്ത്രജ്ഞന്മാരുടെ ഇന്നത്തെ പ്രധാന കർത്തവ്യമാണ്.

ഈ അവസരത്തിന്റെ ഗൗരവത്തെക്കൂടി മനസ്സിലാക്കിക്കൊണ്ട് ഈ പുസ്തകം വിരചിച്ച് സ്വന്തം കർത്തവ്യം നിർവ്വഹിക്കുവാൻ സന്നദ്ധനായ ഡാ: രാഘവൻപിള്ള അവർകൾ സവിശേഷമായ അഭിനന്ദനത്തെ അർഹിക്കുന്നു.

ആയുർവ്വേദവിജ്ഞാനത്തെ തത്വപരമെന്നും ക്രിയാപരമെന്നും വിഭജിച്ചാൽ തത്വപരമായ ഭാഗത്തിന് യാതൊരു ന്യൂനതയും സംഭവിച്ചിട്ടില്ലെന്നും അത് ലോകത്തിൽ ഏതു വൈദ്യശാസ്ത്രത്തിലുള്ളതിനേക്കാളും ശ്രേഷ്ഠമാണെന്നും നവീന സയൻസിനോടു താരതമ്യം ചെയ്തു വിവരിച്ചാൽ ആധുനികമായ പാശ്ചാത്യവൈദ്യത്തിനുപോലും മാർഗ്ഗദർശനം ചെയ്യുവാൻ കഴിവുള്ളതാണെന്നും വ്യക്തമാകും. ക്രിയാവിഭാഗത്തിന് പല ന്യൂനതകൾ പല കാരണങ്ങളാൽ സംഭവിച്ചിട്ടുണ്ട്. സംഘടിതമായ പരിശ്രമംകൊണ്ട് സാധിക്കേണ്ടതായ ശാസ്ത്രാർത്ഥവിചാരത്തിനും ദ്രവ്യനിർണ്ണയത്തിനും ക്രിയാപരിചയത്തിനും സൗകര്യം ലഭിക്കാതെ വളരെക്കാലം കഴിഞ്ഞുകൂടിയതുകൊണ്ടും ദീർഘകാലം വ്യക്തികളുടെ കഴിവിനകത്ത് ഒതുങ്ങുന്ന രീതിയിൽ മാത്രം പ്രയോജനപ്പെടുത്തി വന്നതുകൊണ്ടും ആണ് ഈ ന്യൂനത സംഭവിച്ചത്. ആയുർവ്വേദം സ്വന്തം സമ്പത്താണെന്നഭിമാനിക്കുകയും അതിന്റെ പ്രയോജനം മുഴുവൻ ജനതയ്ക്കും ലഭിക്കണമെന്ന് അഭിലഷിക്കുകയും ലോകവ്യാപകമായി പ്രചരിപ്പിക്കണമെന്ന് നിർബന്ധപൂർവ്വം വിചാരിക്കുകയും ചെയ്യുന്ന ഒരു ഗവണ്മെന്റിന്റെ ആത്മാർത്ഥമായ കർമ്മപരിപാടികൊണ്ട് ഈ ന്യൂനത വേഗത്തിൽ പരിഹരിക്കാവുന്നതാണ്. ആധുനിക സയൻസിനും പാശ്ചാത്യാദി വൈദ്യശാസ്ത്ര

ങ്ങൾക്കും സ്വാധീനമായിട്ടുള്ള സിദ്ധികളിൽ പലതി ന്നെയും ആയുർവ്വേദത്തിന്ന് സ്വന്തം സിദ്ധാന്തങ്ങളിൽ കൂടി സ്വതന്ത്രമായി വളരുന്നതിന്ന് സഹായകമാക്കി സ്വീകരിക്കുവാനും കഴിയും. ഈ ഗ്രന്ഥത്തിൽ പലട ത്തായി സൂചിപ്പിച്ചിട്ടുള്ള കാര്യങ്ങളുടെ വിശദീകരണം കൂടിയാണ് ഇതുവരെ പ്രതിപാദിച്ചതിൽ പലതും.

സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ, അവയെ പഞ്ച കോശങ്ങളായി കല്പിക്കുന്ന രീതി, ജീവൻ, പഞ്ചഭൂതാദി നവദ്രവ്യങ്ങൾ, ഭൂതപഞ്ചീകരണം, മനസ്സ്, ജ്ഞാനേന്ദ്രി യങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, ത്രിദോഷങ്ങൾ, ത്രിദോഷ ങ്ങൾക്കും പഞ്ചഭൂതങ്ങൾക്കുമായുള്ള ബന്ധം, ദ്രവ്യനിഷ്ഠ ങ്ങളായ ഗുർവ്വാദിഗുണങ്ങൾ, ഷഡ്രസങ്ങൾ, ദിനചര്യ, ഋതുചര്യ, വാതാദിപ്രകൃതികൾ, മുതലായി അനേകം പ്ര മേയങ്ങൾ ഈ ഗ്രന്ഥത്തിൽ വിചാരവിഷയങ്ങളാക്കിയി ട്ടുണ്ട്. അവ ഓരോന്നും നാതിസംക്ഷേപവിസ്തരമായി പ്ര തിപാദിക്കുവാൻ ഗ്രന്ഥകർത്താവ് സമർത്ഥമായി പരിശ്രമി ച്ചിരിക്കുന്നു. വിഷയങ്ങളുടെ ഗാംഭീര്യത്തിനനുസരിച്ച് വ്യാഖ്യാനിച്ചാൽ,പലതിനും പ്രത്യേകം ഗ്രന്ഥം രചിക്കേ ണ്ടതായിവരും. ചികിത്സ സ്ഥൂലശരീരത്തിന്ന് മാത്രമല്ല സ്ഥൂലസൂക്ഷ്മ ശരീരങ്ങളുടെ ഉടമസ്ഥനായ ജീവന്റെ നൈസർഗ്ഗികേച്ഛകൂടി പരിഗണിച്ചായിരിക്കണമെന്നുള്ള ആയുർവ്വേദസിദ്ധാന്തം മററുപര വൈദ്യശാസ്ത്രത്തിനുമി ല്ലാത്ത വൈശിഷ്ട്യമാണ്. ആയുർവ്വേദത്തിലെ ശരീരശാ സ്ത്രജ്ഞാനത്തിൽ സ്ഥൂലശരീരത്തെയും സൂക്ഷ്മശരീരത്തി ലെ പ്രാണൻ, മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ എന്നിവ യെയും ജീവന്റെ ഉപാധിയായ കാരണശരീരത്തെയും കൂടി ഉൾക്കൊള്ളിച്ചിട്ടുണ്ട്. "ചികിത്സാധികൃതകർമ്മപു രുഷഃ സഃ ജീവഃ" എന്ന വിധി ജീവോപാധിയായ കാ

ണോശരീരത്തിന്റെ ജ്ഞാനം ആവശ്യമാണെന്നു സൂചിപ്പിയ്ക്കുന്നു. സൂര്യ, ചന്ദ്ര, നക്ഷത്ര, പൃഥിവ്യാദി വിവിധമണ്ഡലങ്ങളുൾപ്പെട്ട പ്രപഞ്ചത്തിനു് മൂലകാരണം സത്വരജസ്തമസ്സുകളായ ത്രിഗുണങ്ങളാണു്. ഈ ഗുണങ്ങളുടെ വികാസം പ്രപഞ്ചോല്പത്തിക്കും സങ്കോചം പ്രപഞ്ചലയത്തിനും കാരണമായിരിക്കുന്നു. അതുപോലെ വിവിധകാരണങ്ങളെക്കൊണ്ടു് ഉണ്ടാകുന്ന നാനാതരം രോഗങ്ങൾക്കും അനേകോപായങ്ങളെക്കൊണ്ടു് സംരക്ഷിക്കേണ്ടതായ ആരോഗ്യത്തിനും മൂലകാരണമായിരിക്കുന്നതു് വാതപിത്തകഫങ്ങളായ ത്രിദോഷങ്ങളാണു്. രോഗത്തിനും ആരോഗ്യത്തിനും കാരണമായിട്ടു് ഒരു മൗലികതത്വത്തെത്തന്നെ അംഗീകരിച്ചിട്ടുള്ള വൈദ്യശാസ്ത്രമാണു് ആയുർവ്വേദം—സൂര്യചന്ദ്രാദി ഉൾപ്പെട്ട പ്രപഞ്ചവസ്തുക്കളെല്ലാം ഒരേ തരത്തിലുള്ള പരമാണുക്കളുടെ സമവായവിശേഷങ്ങളാണു്. ആ പരമാണുക്കളുടെ സംഘടനവും വിഘടനവുമാണു് വസ്തുക്കളുടെ ഉല്പത്തിനാശങ്ങളെ സൃഷ്ടിക്കുന്നതു്. ഈ പരമാണുക്കളുടെ സംഘടന വിഘടനാ ഉപചയധർമ്മങ്ങളെ വൈദ്യശാസ്ത്രം ത്രിദോഷങ്ങൾ എന്ന പേരിൽ അംഗീകരിച്ചിരിക്കുന്നു. ഈ ധർമ്മങ്ങളുടെ സാമ്യം ആരോഗ്യവും വൈഷമ്യം രോഗവുമാണു്. പ്രപഞ്ചകാരണമായ പരമാണുക്കളുടെ ധർമ്മത്തെ രോഗാരോഗ്യൈകകാരണമായും ബ്രഹ്മചൈതന്യത്തിനു് ഉപാധിഗതത്വംകൊണ്ടു് സംഭവിച്ച ജീവത്വത്തെ ചികിത്സാധികാരിത്വമായും അംഗീകരിച്ചിരിക്കുന്ന ആയുർവ്വേദത്തിലെ തത്വങ്ങളെ പരാമർശിക്കുന്ന ഒരു ഗ്രന്ഥം രചിക്കുവാൻ സാധാരണക്കാർ ധൈര്യപ്പെടുകയില്ല. ശ്രീ. രാഘവൻപിള്ള ഈ കാര്യത്തിൽ കാണിച്ച ധൈര്യവും ശ്രമവും പ്രശംസനീയമാണു്. ഇതു് കുറ

ററ ഒരു ഗ്രന്ഥമാണെന്നു് വിവക്ഷയില്ല. വിഷയങ്ങളുടെ ഗാംഭീര്യവും സങ്കീർണ്ണതയുമാണതിന്നു് കാരണം. ഗഹനങ്ങളായ തത്വങ്ങളെ ആവുന്നത്ര ലളിതമായ ഭാഷയിൽ വിവരിച്ചിരിക്കുന്നതുകൊണ്ടു് ശാസ്ത്രജ്ഞന്മാരായ വൈദ്യന്മാർക്കും സാധാരണക്കാരായ ജനങ്ങൾക്കും ഈ പുസ്തകം വിജ്ഞാനപ്രദമായിരിക്കും. ആരോഗ്യരക്ഷയ്ക്കുള്ള ദിനചര്യാദിവിധിയും രോഗനിരോധനശക്തി വർദ്ധിപ്പിക്കുവാനും ദീർഘായുർലാഭത്തിനുമുള്ള രസായനപ്രയോഗങ്ങളും ആരോഗ്യസംരക്ഷകങ്ങളായ ശരീരധർമ്മങ്ങളെ വികൃതമാക്കാതെ നിരപായമായും സമർത്ഥമായും രോഗത്തെ ജയിക്കാനുള്ള ചികിത്സാ സമ്പ്രദായങ്ങളും ഉൾപ്പെട്ട ആയുർവ്വേദത്തോടു് ഈ നാട്ടിലെ ജനങ്ങൾക്കു് സഹജമായ വിശ്വാസമുണ്ടു്. ഈ വിശ്വാസം ഇല്ലാതാകത്തക്കവണ്ണമുള്ള പ്രചരണം ഇതരവൈദ്യസമ്പ്രദായങ്ങൾ കൈകാര്യം ചെയ്യുന്നവർ പരതരത്തിൽ നടത്തിക്കൊണ്ടിരിക്കുന്നു. ആയുർവ്വേദം ശാസ്ത്രമല്ലെന്നുള്ള അപവാദമാണു് ഈ പ്രചരണത്തിലെ മുഖ്യോപാധി. ഇതിന്നു് പരിഹാരം കാണാൻ ആത്മാർത്ഥമായി ആഗ്രഹിക്കുകയും അതിനുവേണ്ടി പരിശ്രമിക്കുകയും ചെയ്യതിന്റെ പ്രത്യക്ഷഫലമാണു് ഈ പുസ്തകം. ഗ്രന്ഥകർത്താവിന്നു് ആയുർവ്വേദത്തോടുള്ള പരമാദരത്തിന്റെ നിദർശനമായി ഇതുപോലെ അനേകം പുതിയ പുസ്തകങ്ങൾ രചിക്കുവാനിടയാകട്ടെ എന്ന പ്രാർത്ഥനയോടും ഈ ഗ്രന്ഥം വിദ്വത് ജനസമ്മതമായി തീരുമെന്ന വിശ്വാസത്തോടുംകൂടി ശാസ്ത്രജിജ്ഞാസുക്കളായ മഹാജനങ്ങളുടെ മുമ്പിൽ ഈ പുസ്തകത്തെ അവതരിപ്പിച്ചുകൊള്ളുന്നു.

6-1-1966 കുമരകം, പരമേശ്വരൻപിള്ള (ഒപ്പ്)

**Dr. K. RAJAGOPALAN,**
M. B. B. S., D. A. M.
Member, Advisory Board for Ayurveda
Govt. of Kerala.
Phone No. 3448

"Sree Krishna Vilas"
HOSPITAL ROAD
QUILON
*Date* 27-12-65.

## അഭിപ്രായം.

ഡോക്ടർ മാധവൻപിള്ള അവർകൾ എഴുതിയ "ആയുർവ്വേദത്തിന്റെ ശാസ്ത്രീയത" എന്ന ഗ്രന്ഥം വായിച്ചുനോക്കി. തികച്ചും പൌരാണികമായ രീതിയിൽതന്നെ ശാസ്ത്രതത്വങ്ങളെ ചർച്ചചെയ്തു് ഒരു സിദ്ധാന്തപക്ഷത്തു് എത്തിക്കുന്നതിനു് അദ്ദേഹം ചെയ്തിരിക്കുന്ന ശ്രമം പരാജയപ്പെട്ടിട്ടില്ലെന്നു് പറയുന്നതിൽ തെററില്ല. ശാസ്ത്രകാര്യങ്ങൾ കഴിവതും ലളിതമായ മലയാള ഭാഷയിൽ അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ടു്. ഇതിൽ കൂടുതൽ ഈവക കാര്യങ്ങൾ ലളിതമാക്കുവാൻ പ്രയാസവുമാണു്. ഒരു നല്ല ചികിത്സകനുംകൂടിയായ ശ്രീ. മാധവൻപിള്ള ഇത്രയും കാര്യങ്ങൾ ഒരു പുസ്തകരൂപത്തിൽ എഴുതുവാൻ സമയം ഉപയോഗപ്പെടുത്തിയതിനു് അദ്ദേഹത്തെ അഭിനന്ദിക്കതന്നെ വേണം.

ഭാരതീയ ശാസ്ത്രങ്ങൾ എല്ലാംതന്നെ അവ കൈകാര്യം ചെയ്യുന്നവർക്കു് ചിന്തിക്കുന്നതിനും തർക്കിക്കുന്നതിനും വേണ്ട ഇടം നൽകിക്കൊണ്ടാണു് നിർമ്മിച്ചിരിക്കുന്നതു്. ഇതു് ശാസ്ത്രത്തിന്റെ അപൂർണ്ണതയെ കാണിക്കുകയല്ല— പിന്നെയോ അതിൽ അടങ്ങിയിരിക്കുന്ന നിഗൂഢാർത്ഥങ്ങൾ വെളിപ്പെടുത്തുന്നതിനു്, ചിന്തകന്മാരായ പണ്ഡി

തന്മാൎക്ക് കൂടുതൽ സന്ദർഭം ഉണ്ടാക്കിക്കൊടുത്തിരിക്കുകയാണ്.

ഈ ഗ്രന്ഥത്തിൽ ഒരു ഭാഗത്ത് ജലാംശവും പൃഥിവ്യംശവും ചേൎന്നാണ് കഫമുണ്ടാകുന്നതെന്ന് പറഞ്ഞിട്ടുണ്ട്. അതേസമയംതന്നെ പഞ്ചഭൂതത്തിലെ വായുവും അഗ്നിയുമാണ് വാതവും, പിത്തവും എന്നും പറഞ്ഞുകാണുന്നു. ഈ അഭിപ്രായത്തിൽ പണ്ഡിതന്മാൎക്ക് അഭിപ്രായവ്യത്യാസം വരാം. അഭിപ്രായ വ്യത്യാസമുണ്ടാകുന്നതു് "വായ്വാകാശധാതുഭ്യാം വായുഃ—പിത്തമാഗ്നേയം, അംഭഃപൃഥിവീഭ്യാംശ്ലേഷ്മാ"— "പരമാൎത്ഥതസ്തു അഗ്നിഃ, പിത്താത്ഭിന്നമേവേതിസിദ്ധാന്തഃ"—എന്നും മററുമുള്ള ശാസ്ത്രഭാഗങ്ങളുമുണ്ട്. എന്നാൽ ശ്രീ. രാഘവൻപിള്ള പ്രകടിപ്പിച്ചിരിക്കുന്ന അഭിപ്രായങ്ങൾക്കും ആർഷസമ്മതിയുണ്ട്. അതു് ഇവിടെ ചർച്ചചെയ്യേണ്ട ആവശ്യമില്ലാത്തതിനാൽ ചെയ്യുന്നില്ല. വേറെയും ചില ഭാഗങ്ങളിൽ അഭിപ്രായവ്യത്യാസംവരാം. അതൊന്നും തെററാന്നുമല്ലെന്ന് സൂക്ഷ്മമായി ചിന്തിച്ചാൽ മനസ്സിലാകും.

ആയുൎവ്വേദം ഒരു മഹാശാസ്ത്രമാണ്. വളരെയത്നം ചെയ്തെങ്കിലേ ഈ മഹാശാസ്ത്രത്തിലെ തത്വങ്ങൾ മനസ്സിലാക്കുവാൻ സാധിക്കൂ. ഒരു ഡിഗ്രിയോ ഡിപ്ലോമായോ സമ്പാദിച്ചതുകൊണ്ട് ഒന്നുമാകുന്നില്ല. ഈ അടുത്തകാലത്ത് ആയുൎവ്വേദകലാശാലയിൽ നിന്ന് ആയുൎവ്വേദബിരുദം സമ്പാദിച്ച് പുറത്തുവന്ന പലരെയും അപേക്ഷിച്ച് ഈ രാജ്യത്തെ പൊതുജ

# III

നങ്ങൾക്ക് ആയുർവ്വേദത്തോട് വിശ്വാസമുണ്ടെന്ന് പറയുന്നതിൽ തെററില്ല. എന്നാൽ പൊതുജനങ്ങൾക്ക് ആയുർവ്വേദതത്വങ്ങൾ മനസ്സിലാക്കുന്നതിന് പററിയ ചെറുതരം പുസ്തകങ്ങൾ വളരെ വിരളമാണ്. ഈ പുസ്തകം പ്രസ്തുത ആവശ്യത്തിന് ഒന്നാം കിടയിലുള്ള ഒരു പുസ്തകമായിരിക്കുമെന്നുള്ളതിന് സംശയമില്ല. അതുകൊണ്ട് എല്ലാ വിഭാഗത്തിൽപെട്ട ജനങ്ങളും, വിശേഷിച്ച് ആയുർവ്വേദ വൈദ്യന്മാരും, ആയുർവ്വേദ വിദ്യാർത്ഥികളും ഈ പുസ്തകം വായിച്ചിരിക്കേണ്ടതാണെന്നതിന് രണ്ടഭിപ്രായമില്ലെന്ന് ഞാൻ വിചാരിക്കുന്നു.




എന്ന്,

ഡോ: കെ. രാജഗോപാലൻ.

# ഉള്ളടക്കം

# ആയുർവ്വേദത്തിന്റെ ശാസ്ത്രീയത

ആയുർവ്വേദം ഒരു ഉത്തമ വൈദ്യശാസ്ത്രമാണ്. ഈ ഭാരതീയശാസ്ത്രത്തെ സംബന്ധിച്ചുള്ള അറിവ് മനുഷ്യനാവശ്യമാണ്. ആയുർവ്വേദത്തിന് ലോകത്തുള്ള വൈദ്യശാസ്ത്രങ്ങളിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനത്തിന്നർഹതയുണ്ട്. പ്രകൃതിയ്ക്കനുസൃതമായ ഗവേഷണങ്ങളുടെ ഫലം പ്രകൃതി നിലനില്ക്കുന്നിടത്തോളംകാലം നിലനില്ക്കുന്നു. പ്രപഞ്ചമൂലതത്വത്തിൽ അധിഷ്ഠിതമായി— അതേമാർഗ്ഗത്തിൽക്കൂടിയുള്ള ഗവേഷണങ്ങളുടെ ഫലമായി ലഭിച്ചിട്ടുള്ളതാണീശാസ്ത്രം. അതുകൊണ്ട് തുടർന്നുള്ള ഗവേഷണങ്ങൾ കൂടുതൽ കൂടുതൽ ഐശ്വര്യപൂർണ്ണമായ ഫലം തരുവാൻ കഴിവുള്ളതായിരിയ്ക്കുമെന്നതിന്ന് രണ്ടു പക്ഷമില്ല. ഭാരതീയരുടെ അമൂല്യസമ്പത്തായ ഈ ശാസ്ത്രത്തെ ലോകവ്യാപകമായി പ്രചരിപ്പിയ്ക്കുകയും ഗവേഷണങ്ങളിൽക്കൂടി അതിന്റെ കഴിവിനെ പരിപുഷ്ടമാക്കുകയും ചെയ്യേണ്ടതു് നമ്മുടെ പ്രധാനപ്പെട്ട കടമയാണ്. ഭാരതീയരുടെ ഭക്ഷണം ദിനചര്യ ഇതെല്ലാം ആയുർവ്വേദതത്വങ്ങൾക്കനുസൃതമായി രൂപംകൊണ്ടിട്ടുള്ളതാണ്. മധുരം, പുളി, ഉപ്പ്, എരിവ്, ചവർപ്പ്, കയ്പ്— ഈ ആറു രസങ്ങളും ഗുരു, ലഘു തുടങ്ങി പിഛിലംവരെയുള്ള ഇരുപതു ഗുണങ്ങളും ഉള്ള ആഹാരാദികളെക്കൊണ്ട് സ്ഥൂലശരീരം രൂപം കൊള്ളുന്നു. ഇവയുടെ ഏററക്കുറവുകൾ രോഗാവസ്ഥകൾ സൃഷ്ടിയ്ക്കുന്നു.

ജീവിച്ചിരിയ്ക്കുന്ന മനുഷ്യനെ മുന്നിൽ കണ്ടുകൊണ്ടാണ് ശാസ്ത്രം രചിച്ചതു്. ശരീരത്തിൽനിന്നും ജീവനെ വിച്ഛേദിപ്പിയ്ക്കുവാൻ രോഗം ശ്രമിയ്ക്കുന്നു. ശരീരത്തെ ജീവവാസയോഗ്യമല്ലാതാക്കിത്തീർക്കുന്ന രോഗത്തെ നശിപ്പിയ്ക്കുവാൻ ജീവകാരുണ്യത്തോടുകൂടി ശാസ്ത്രം രചിച്ചു. ആ ശാസ്ത്രത്തിൽ ജീവശക്തിയേയും അതിന്നാധാരമായ ശരീരത്തേയും സംബന്ധിച്ച് വിവരിയ്ക്കേണ്ടിവന്നു. സ്ഥൂലശരീരത്തേയും അതിനെ ജീവവത്താക്കുന്ന സൂക്ഷ്മശക്തിയെ സംബന്ധിച്ചും അതിനുണ്ടാകുന്ന കുഴപ്പങ്ങൾ (രോഗാവസ്ഥ) അതിനുള്ള പരിഹാരം (ചികിത്സ) ഇവയെയും വിവരിച്ചു. രോഗം വരാതെ പൂർണ്ണആരോഗ്യവാനും ദീർഘായുഷ്മാനും ഐശ്വര്യവാനുമായി ജീവിയ്ക്കുവാനുതകുന്ന ദിനചര്യ, ഋതുചര്യ, രസായനവാജീകരണപ്രയോഗങ്ങൾ ഇവയുടെയും ദീർഘമായ വിവരണമാണ് ആയുർവ്വേദ ഗ്രന്ഥങ്ങളിലൂടെ പ്രദർശിപ്പിച്ചിരിയ്ക്കുന്നതു്. അതിന്റെ സാമാന്യ അറിവിലേയ്ക്കായി ജീവിച്ചിരിക്കുന്ന മനുഷ്യനിൽ ഉള്ള സൂക്ഷ്മശക്തിയേക്കൂടി അറിയണം. അതിന്റെ ഒരു ചെറിയ വിവരണത്തിലേയ്ക്കു കടക്കാം.

ആയുർവ്വേദം=ആയുസ്സിനെ സംബന്ധിച്ച അറിവ്. എന്താണായുസ്സ്?

ശരീരേന്ദ്രിയ സത്വാത്മസംയോഗമാണ് ജീവിതം. ഈ ജീവിതകാലത്തെയാണ് ആയുസ്സ് എന്നുപറയുന്നതു്. ശരീരം, ഇന്ദ്രിയം, സത്വം, ആത്മാവ് — ഈ നാലിനേയും സംബന്ധിച്ച വിജ്ഞാനത്തേയും ഇവയെ തമ്മിൽ യോജിപ്പിച്ച് നിലനിറുത്താനുള്ള ഉപായങ്ങളേയും വിവരിയ്ക്കുന്ന ശാസ്ത്രമാണ് ആയുർവ്വേദം.

ആയുസ്സ് അഥവാ ജീവിതകാലം നിലനില്ക്കുകയും നശിക്കുകയും ചെയ്യുന്നതിന്റെ രൂപം വ്യക്തമാകുന്നതിന് സ്ഥൂലശരീരം മുതൽ ജീവൻവരെയുള്ള കാര്യങ്ങളിൽ ഓരോന്നിനേയും അവയ്ക്കു പരസ്പരമുള്ള ബന്ധത്തേയും വിശദമായി അറിയേണ്ടതു് ആവശ്യമാണു്.

## സ്ഥൂലശരീരം അഥവാ അന്നമയകോശം

ഇന്ദ്രിയവിഷയകമായതും കരചരണാദ്യവയവങ്ങളോടുകൂടിയതുമായ സ്ഥൂലശരീരം കേവലം ജഡമാണു്. അതിന് ചലിക്കുവാൻ സ്വയം ശക്തിയില്ല. അന്നമയകോശമെന്നതിനെ വ്യവഹരിക്കുന്നു. സ്ഥൂലേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രാഹ്യമായിരിക്കുന്നതിനാൽ ഇന്ദ്രിയവിഷയകമാണു്. പഞ്ചഭൂതനിർമ്മിതമായ ശരീരത്തെ സംബന്ധിച്ചു് കൂടുതലായി പുറകെ വിവരിക്കുന്നുണ്ടു്.

## പ്രാണൻ അഥവാ പ്രാണമയകോശം

അന്നമയകോശത്തെ അല്ലെങ്കിൽ സ്ഥൂലശരീരത്തെ ചലിപ്പിക്കുന്ന ശക്തിവിശേഷത്തെ പ്രാണൻ എന്നു പറയുന്നു. ഇരുമ്പുകൊണ്ടു് വിവിധരൂപത്തിൽ നിർമ്മിക്കപ്പെട്ട യന്ത്രങ്ങൾക്കു് സ്വയം പ്രവർത്തിക്കുവാൻ കഴിവില്ലെന്നുള്ളതു് പ്രത്യക്ഷമാണല്ലോ. വൈദ്യുതശക്തിയുടെ പ്രവാഹം ഈ യന്ത്രങ്ങളിൽ ഉണ്ടാകുമ്പോൾ അവ പ്രവർത്തനക്ഷമമായിത്തീരുംപോലെയാണു് അന്നമയകോശം പ്രാണശക്തിയുടെ സംബന്ധംകൊണ്ടു് ചലനസമർത്ഥമായിത്തീരുന്നതു്. ഈ പ്രാണശക്തിയെ പ്രാണമയകോശമെ

ന്നു വ്യവഹരിയ്ക്കുന്നു. പ്രാണൻ സൂക്ഷ്മപഞ്ചഭൂതങ്ങളുടെ രജോഗുണത്തിൽനിന്നും ഉണ്ടാകുന്നു. ഇതു് അന്നമയകോശത്തിൽനിന്നും വിഘടിക്കുന്ന അവസ്ഥയാണു് മരണം എന്നു പറയുന്നതു്.

## മനസ്സു് അഥവാ മനോമയകോശം

ജീവിച്ചിരിയ്ക്കുന്ന മനുഷ്യന്നു ചലനംപോലെ വിചാരശക്തിയും ആവശ്യമാണു്. ഈ സ്ഥൂലശരീരത്തിന്നോ പ്രാണമയകോശത്തിന്നോ വിചാരശക്തിയില്ല. ഇതു് സൂക്ഷ്മപഞ്ചഭൂതങ്ങളുടെ സത്വാംശത്തിൽ നിന്നുമാണുണ്ടാകുന്നതു്. ഇതിനെ മനോമയകോശമെന്നാണു വ്യവഹരിയ്ക്കുന്നതു്. മനനം ചെയ്യുക എന്നതാണിതിന്റെ ധർമ്മം.

## ബുദ്ധി അഥവാ വിജ്ഞാനമയകോശം

വിചാരം ബോധത്തിന്റെ ഫലമാണു്. അന്നപ്രാണമയകോശങ്ങൾക്കു് ബോധത്തെ ഉൾക്കൊള്ളുവാനുള്ള കഴിവില്ല. ബോധത്തിന്റെ ഉപാധിയാണു ബുദ്ധി. ബുദ്ധിയും മനസ്സും ഒന്നാണെങ്കിലും വൃത്തിഭേദംകൊണ്ടു രണ്ടായി വ്യവഹരിക്കുന്നു. ഈ ബുദ്ധിയ്ക്കുള്ള ബോധം അതിന്റെ സ്വന്തം ചൈതന്യമല്ല. ബുദ്ധിയ്ക്കും അതീതമായിരിയ്ക്കുന്ന ജീവാത്മാവിന്റെ സാന്നിദ്ധ്യംകൊണ്ടു ലഭിയ്ക്കുന്ന ചൈതന്യശക്തിയാണു് ബുദ്ധിയുടെ ബോധാത്മകത്വം. ഇതിനെ വിജ്ഞാനമയകോശം എന്നു വ്യവഹരിയ്ക്കുന്നു.

പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം—ഇവ മൂന്നുംകൂടി ചേർന്നതു് സൂക്ഷ്മശരീരം.

## 5

# ആനന്ദമയകോശം അഥവാ കാരണശരീരം

ആനന്ദമയകോശത്തെ കാരണശരീരം എന്നു പറയുന്നു. ഇതു ജീവോപാധിയാണ്.

ഈ പറയപ്പെട്ട സ്ഥൂലസൂക്ഷ്മശരീരങ്ങൾക്കും (അഞ്ചുകോശങ്ങൾക്കും) അതീതമായി നിന്നുകൊണ്ട് അവയെ പ്രകാശിപ്പിയ്ക്കുന്ന ചൈതന്യവിശേഷമാണ് ജീവൻ. ഈ ജീവനെയാണ് ആയുർവ്വേദത്തിൽ ചികിത്സാധികാരിയായ കർമ്മപുരുഷനായി കല്പിച്ചിരിയ്ക്കുന്നതു്.

മരിയ്ക്കുമ്പോൾ ശരീരത്തുനിന്നും വിട്ടുപോകുന്ന ശക്തിയെ സംബന്ധിച്ചും ജീവിച്ചിരിയ്ക്കുമ്പോൾ ആ ശക്തിയ്ക്കുപാധിയായി വർത്തിക്കുന്ന സ്ഥൂലശരീരത്തെ സംബന്ധിച്ചും ഒരു ചെറുവിവരണമാണ് മേലിൽ കാണിച്ചിരിയ്ക്കുന്നതു്. ഇപ്രകാരം സ്ഥൂലശരീരം (അന്നമയകോശം) മുതൽ ജീവൻവരെയുള്ള കാര്യങ്ങളെ ഉൾക്കൊള്ളിച്ചിട്ടുള്ള ഒരു ശാസ്ത്രമാണ് ആയുർവ്വേദം. അങ്ങിനെയുള്ളതല്ലാത്ത വൈദ്യശാസ്ത്രം പൂർണ്ണമല്ല. ഭാരതീയ വേദങ്ങൾ, ഉപനിഷത്തുകൾ, ശാസ്ത്രങ്ങൾ ഇവ ഒരേതത്വത്തിൽ അധിഷ്ഠിതമാണ്. പരമാത്മാവുമുതൽ സ്ഥൂലപ്രപഞ്ചം വരെയുള്ളതിന്റെ വിവിധശാഖകൾ അവ കൈകാര്യം ചെയ്യുന്നു. വേദോപനിഷത്, ശാസ്ത്രങ്ങളുടെ പഠനം പൂർണ്ണമായാലെ ആയുർവ്വേദപഠനം പൂർണ്ണമായി എന്നു പറയുവാൻ സാധിക്കൂ. ഇക്കാരണത്താലാണ് മറ്റു ഭാരതീയശാസ്ത്രങ്ങൾ കൈകാര്യം ചെയ്യുന്നവരെ ജ്യോത്സ്യൻ മാന്ത്രികൻ, താർക്കികൻ, വേദാന്തി എന്നിങ്ങനെ വ്യവഹ

ദിയ്ക്കുമ്പോൾ ആയുർവ്വേദം പഠിച്ചവനെ ആയുർവ്വേദികനെന്നോ മറ്റോ വിളിക്കാതെ The Learned man, Scholar, Doctor എന്നീ അർത്ഥം വരുന്ന വൈദ്യൻ (അപ്പേനിഘണ്ഡു പേജ് 535) എന്ന ബഹുമാന്യപദം കൊണ്ട് വ്യവഹരിയ്ക്കപ്പെടുന്നതു്. മറ്റുഭാരതീയ ശാസ്ത്രങ്ങളും ആയുർവ്വേദവും തമ്മിലുള്ള ബന്ധം മനസ്സിലാക്കുവാൻ തർക്കശാസ്ത്രത്തിലൂടെ ആയുർവ്വേദത്തിലേയ്ക്കു പ്രവേശിയ്ക്കുകയും മറ്റു ശാസ്ത്രങ്ങളിൽ അല്പാല്പം സ്പർശിയ്ക്കുകയും ചെയ്ത ലക്ഷ്യത്തിലെത്തുന്നതായിരിക്കും ശരി എന്നു തോന്നുന്നു.

## തർക്കശാസ്ത്രവും ആയുർവ്വേദവും

തർക്കശാസ്ത്രം പ്രപഞ്ചത്തെ വിവരിയ്ക്കുന്ന ശാസ്ത്രമാണ്. ആയുർവ്വേദത്തെ സംബന്ധിച്ചിടത്തോളം ഈ വിവരണം വളരെ ഏറെ വിലപ്പെട്ടതാണ്. ആയുർവ്വേദത്തിന്റെ ഒരു സമഗ്രനിരീക്ഷണത്തിന് അവ പ്രയോജനപ്പെടുകയും ചെയ്യും. തർക്കശാസ്ത്രത്തിലെ നവദ്രവ്യവിശദീകരണം കാണുമ്പോൾ ആയുർവ്വേദം മുഴുവൻ അതിൽ മുഴുകിപ്പോയോ എന്നു സംശയിച്ചു പോകും. നവദ്രവ്യത്തിലെ പഞ്ചഭൂതവിവരണം തന്നെയാണ് ആയുർവ്വേദത്തിന്റെ മൂലതത്വമായ ത്രിദോഷസിദ്ധാന്തമെന്നു തോന്നും. പക്ഷെ ത്രിദോഷമൂലതത്വം പഠിച്ചു കഴിയുമ്പോഴേയ്ക്കും അതിനതീതമാണെന്നു ബോദ്ധ്യംവരും.

പ്രപഞ്ചത്തിൽ കാണുന്നവയെ തർക്കശാസ്ത്രത്തിന്റെ വെളിച്ചത്തിൽ അപഗ്രഥിച്ചു പരിശോധിക്കാം.

## ദ്രവ്യങ്ങൾ ഒൻപതു്

1) പൃഥിവി  2) അപ്
3) തേജസ്സ്  4) വായു
5) ആകാശം
6) കാലം  7) ദിക്ക
8) ആത്മാവ്  9) മനസ്സ്

ഇതിൽ ആദ്യത്തെ അഞ്ചും പഞ്ചഭൂതമെന്നപേരിൽ അറിയപ്പെടുന്നു.

## സ്ഥൂലപഞ്ചഭൂതത്തിന്റെ ഉല്പത്തി.

സൂക്ഷ്മപ്രപഞ്ചത്തിലെ പൃഥിവ്യാദികളായ അഞ്ചു തന്മാത്രകൾ പഞ്ചീകരണപ്രക്രിയയാൽ മിശ്രമായി പരമാണുക്കളായിത്തീർന്നു. ഈ പരമാണുക്കളെ സ്ഥൂലപഞ്ചഭൂതങ്ങളെന്നു വ്യവഹരിക്കുന്നു. ഇവ സ്ഥൂലപ്രപഞ്ചത്തിന്റെ ആദിഘടകങ്ങളാണ്.

### പരമാണുക്കളുടെ രൂപപ്പെടുത്തൽ

| തന്മാത്രകൾ. | | | | പരമാണുക്കൾ. |
|---|---|---|---|---|
| ആകാശത്തിന്റെ | തന്മാത്ര | ½ | ഭാഗം | ആകാശത്തിന്റെ പരമാണു. |
| വായു | ,, | ⅛ | ,, | |
| തേജസ്സ് | ,, | ⅛ | ,, | |
| അപ് | ,, | ⅛ | ,, | |
| പൃഥിവി | ,, | ⅛ | ,, | |

| | | | | |
|---|---|---|---|---|
| വായു | ,, | 1/2 | ,, | വായുവിന്റെ പരമാണു. |
| ആകാശം | ,, | 1/8 | ,, | |
| തേജസ്സ് | ,, | 1/8 | ,, | |
| അപ് | ,, | 1/8 | ,, | |
| പൃഥിവി | ,, | 1/8 | ,, | |

| | | | | |
|---|---|---|---|---|
| തേജസ്സ് | ,, | 1/2 | ,, | തേജസ്സിന്റെ പരമാണു. |
| വായു | ,, | 1/8 | ,, | |
| ആകാശം | ,, | 1/8 | ,, | |
| അപ് | ,, | 1/8 | ,, | |
| പൃഥിവി | ,, | 1/8 | ,, | |



| | | | | |
|---|---|---|---|---|
| അപ് | ,, | 1/2 | ,, | വെള്ളത്തിന്റെ പരമാണു. |
| തേജസ്സ് | ,, | 1/8 | ,, | |
| വായു | ,, | 1/8 | ,, | |
| ആകാശം | ,, | 1/8 | ,, | |
| പൃഥിവി | ,, | 1/8 | ,, | |

| | | | | |
|---|---|---|---|---|
| പൃഥിവി | ,, | 1/2 | ,, | പൃഥിവിയുടെ പരമാണു. |
| അപ് | ,, | 1/8 | ,, | |
| തേജസ്സ് | ,, | 1/8 | ,, | |
| വായു | ,, | 1/8 | ,, | |
| ആകാശം | ,, | 1/8 | ,, | |

## ഇന്ദ്രിയങ്ങളുടെ രൂപപ്പെടുത്തൽ

ജ്ഞാനേന്ദ്രിയങ്ങൾ:—ആകാശാദി അഞ്ചു തന്മാത്രകളുടെ സാത്വികസമഷ്ടിയിൽനിന്നു മനസ്സുണ്ടായി. ആകാശാദി അഞ്ചു തന്മാത്രകളുടെ സാത്വികവ്യഷ്ടി

യിൽനിന്നും യഥാക്രമം ശ്രോത്ര, നേത്ര, ത്വക്, രസന, ഘ്രാണേന്ദ്രിയങ്ങളായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ ഉണ്ടായി.

കർമ്മേന്ദ്രിയങ്ങൾ:—ആകാശാദി അഞ്ചു തന്മാത്രകളുടെ രാജസസമഷ്ടിയിൽനിന്നും പ്രാണനുണ്ടായി. ആകാശാദി അഞ്ചു തന്മാത്രകളുടെ രാജസവ്യഷ്ടിഭാഗങ്ങളിൽനിന്നും വാഗാദികളായ അഞ്ചു കർമ്മേന്ദ്രിയങ്ങൾ ഉണ്ടായി.

ആകാശാദി തന്മാത്രകളുടെ തമോഗുണങ്ങൾ പഞ്ചീകരണംകൊണ്ട് സ്ഥൂലപഞ്ചഭൂതമായിത്തീർന്നു. ഈ സ്ഥൂലപഞ്ചഭൂതങ്ങളെ പരമാണുക്കൾ എന്നു വ്യവഹരിക്കുന്നു.



## സ്ഥൂലപഞ്ചഭൂതങ്ങളെ സംബന്ധിച്ച വിവരണവും അവയ്ക്കു ശരീരവുമായുള്ള ബന്ധവും

ആദ്യം ആകാശമെന്ന ഭൂതത്തെ സംബന്ധിച്ചു വിവരിക്കാം. സൃഷ്ടിയിൽ ആദ്യത്തേതും അതുതന്നെയാണല്ലോ.

## ആകാശം

തർക്കശാസ്ത്രത്തിൽ "ശബ്ദഗുണകമാകാശം വിഭുഃ നിത്യം ച" എന്നു വിവരിച്ചിരിക്കുന്നു. ശബ്ദഗുണകഗുണം എവിടെ എല്ലാമുണ്ടോ അവിടൊക്കെ ആകാശമുണ്ട്. പാഞ്ചഭൌതികവസ്തുക്കളിൽ ആകാശമുണ്ട് എ

ന്നുകൂടാതെ പാഞ്ചഭൗതികവസ്തുക്കളെ അനുഗ്രഹിക്കുകകൂടി ചെയ്യുന്നു. വിഭുഃ എന്നു് വിശേഷിപ്പിച്ചിരിയ്ക്കുന്നതു് അതുകൊണ്ടാണു്. ഉണ്ടായതെല്ലാം നശിയ്ക്കുന്നതാണെങ്കിലും ആകാശം അനപായികമായി നിത്യമാണു്.

പഞ്ചഭൂതാടിസ്ഥാനത്തിൽ ശരീരത്തെ വിഭജിച്ചു വിവരിയ്ക്കുമ്പോൾ ശരീരത്തിലുള്ള ആകാശത്തിനു് വ്യക്തമായ ഒരു ഭാഗം സങ്കല്പിക്കേണ്ടിയിരിക്കുന്നു. ശരീരത്തിൽ ആകാശമെന്ന ഭൂതത്തിൽനിന്നും ഉണ്ടായ ഭാഗങ്ങളുടെ വിവരണം സംഗ്രഹരൂപത്തിൽ അവതരിപ്പിക്കാം.

ആകാശമെന്ന ഭൂതത്തിൽനിന്നാണു് ശരീരത്തിൽ സ്രോതസ്സുകൾ ഉണ്ടായിട്ടുള്ളതു്. പരമാണുക്കളിൽ ആകാശമുണ്ടു്, ആ പരമാണുക്കൾ ഒരു പ്രത്യേക നിയമത്തിന്റെ അടിസ്ഥാനത്തിൽ സംഘടിച്ചുണ്ടായതാണു് ശരീരാണുക്കൾ (Cells). അതുകൊണ്ടു് ശരീരാണുക്കളിൽ ആകാശമുണ്ടു്. ശരീരാണുക്കളിൽ ആകാശമെന്ന ഭൂതത്തിൽനിന്നുമുണ്ടായ ഭാഗത്തിനു് അതിന്റെ സ്രോതസ്സു് എന്നു വ്യവഹരിക്കുന്നു. ശരീരത്തിന്റെ ഏതെങ്കിലുംഭാഗം ചികിഎടുത്തു് മൈക്രോസ്കോപ്പിലൂടെ നോക്കിയാൽ ഓരോ ശരീരാണുവും അല്പം അകന്നകന്നു് സ്ഥിതിചെയ്യുന്നതായി കാണാം. ശരീരാണുക്കൾക്കിടയിലുള്ള ഈ ഭാഗത്തെ ആയുർവ്വേദത്തിൽ സ്രോതസ്സു് എന്നും അലോപ്പതിയിൽ Intra cellular space എന്നും പറയുന്നു. ഇങ്ങിനെ ശരീരാണുക്കൾക്കു ചുററും പൊള്ളയായ ഭാഗങ്ങൾ ഉണ്ടെന്നും ആ ഭാഗം നിറഞ്ഞു ദ്രവരൂപത്തിൽ എന്തോ ഒഴുകിക്കൊണ്ടിരിക്കുന്നു എന്നും കാണാം. ആഹാരം ഔഷധം

ഇടങ്ങിയവ ഓരോ ശരീരാണുവിലും എത്തിക്കുന്ന ചെറിയ ചെറിയ രക്തനാഡികളിൽനിന്നും അതാതു ശരീരാണുക്കൾക്കാവശ്യമുള്ളവ സ്വീകരിക്കുന്നതും ശരീരാണുക്കൾ വിസർജ്ജിക്കപ്പെടേണ്ടതു് വിസർജ്ജിക്കുന്നതും ഈ മാർഗ്ഗത്തു കൂടിയാണു്. മൂത്രമായുള്ള അഴുക്കുകൾ വെള്ളത്തിൽ കലർത്തി മൂത്രം വിയർപ്പു് ഇവയുടെ രൂപത്തിലാക്കി ശരീരത്തുള്ള സ്രോതസ്സുകളുടെ ബാഹിർമുഖങ്ങളിൽ കൂടി വിസർജ്ജിക്കപ്പെടുന്നു. സൂക്ഷ്മമായി പരിശോധിച്ചാൽ ശരീരമാസകലം പല സ്വഭാവത്തിലുള്ള ദ്രാവകങ്ങൾ ഇടതടവില്ലാതെ ഒഴുകുന്നതായി കാണാം. ശരീരത്തിന്റെ നിലനില്പിനു്, ഈ ഒഴുക്കിനു് അല്പമായ വ്യത്യാസംപോലും വരാൻ പാടില്ല. സ്രോതസ്സിനു് ആവശ്യം ഉണ്ടായിരിക്കുന്ന അളവിനു് ഏറ്റക്കുറവുകൾ സംഭവിച്ചാൽ അതിന്നാനുപാതികമായി ഒഴുക്കിനു തടസ്സം നേരിടുന്നു. ആ അവസ്ഥയിൽ പല വിധത്തിലുള്ള അസുഖങ്ങൾ അനുഭവപ്പെടും.

## സ്രോതസ്സിന്റെ ഇടം കുറയുന്ന രോഗാവസ്ഥ

ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തു് മാംസാങ്കുരമോ നീരോ വ്രണങ്ങളോ ഉണ്ടാവുക; സ്രോതസ്സുകളിൽ അഴുക്കുകൾ കെട്ടിക്കിടക്കുക; സ്രോതസ്സുകളുടെ ഭിത്തി ആവശ്യത്തിന്നയഞ്ഞുകൊടുക്കാതിരിയ്ക്കുക ഈ കാരണങ്ങളെക്കൊണ്ടു് സ്രോതസ്സിന്റെ അളവു് കുറയുന്നു. ഈ അവസ്ഥകളിൽ അതാതിന്നാവശ്യമുള്ള ചികിത്സ ചെയ്തു് സ്രോതസ്സിന്റെ സാധാരണ നില വരുത്തിക്കൊള്ളണം. സ്രോതസ്സിന്റെ ഭിത്തി അയഞ്ഞു പോയാൽ സ്രോതസ്സി

ന്റെ അളവു് ആവശ്യത്തിൽ കൂടുതലാകുന്നു. ഇപ്രകാരം സ്രോതസ്സിന്റെ അളവു് ആവശ്യത്തിൽ കൂടിയാലും കുറഞ്ഞാലും അതുകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ള ധൎമ്മം ശരിയ്ക്കും നിൎവ്വഹിക്കുവാൻ സാധിക്കുന്നില്ല. സാധാരണ അവസ്ഥകളിൽ സ്രോതസ്സുകളിൽ ഉള്ള വാതവാഹകനാഡികളിൽ കൂടി പ്രവൎത്തിക്കുന്ന വാതമാണു് സ്രോതസ്സിന്റെ വ്യാസം സൂക്ഷിക്കുന്നതു്. അതുകൊണ്ടു് സ്രോതസ്സിന്റെ ഭിത്തി കൂടുതൽ അയഞ്ഞോ മുറുകിയോ ഉണ്ടാകുന്ന വ്യാസക്കൂടുതൽ കുറവിനു് അതാതവസ്ഥകളിൽ ചെയ്യേണ്ട ചികിത്സചെയ്തു് അതിന്റെ അളവു് ക്രമീകരിച്ചു കൊള്ളണം.

## ശരീരത്തുള്ള സ്രോതസ്സുകളെ പ്രധാനമായും മൂന്നായി തരംതിരിക്കാം

1. അന്തരീക്ഷവുമായി പ്രത്യക്ഷബന്ധം പുലൎത്തുന്ന സ്രോതസ്സുകൾ കോഷ്ഠം, ശ്വാസകോശം, ഗൎഭാശയം, ചെവി—തുടങ്ങിയവ. ഈ സ്രോതോമുഖങ്ങൾ അന്തരീക്ഷവുമായി യോജിച്ചിരിക്കുന്നതുകൊണ്ടു് അന്തരീക്ഷത്തിലുള്ള വിനാശകരമായതെല്ലാം ഇവയുടെ അകത്തേയ്ക്കു പ്രവേശിക്കുവാൻ സാധിക്കുന്നു. അതുകൊണ്ടു് അവിടെല്ലാം ആവശ്യമായ പ്രതിരോധസജ്ജീകരണങ്ങൾ പ്രകൃതിതന്നെ സംഘടിപ്പിച്ചിട്ടുണ്ടു്. സ്രോതസ്സുകളുടെ കവാടങ്ങളിൽ കാണുന്ന രോമങ്ങൾ, രോഗാണുക്കളെ നശിപ്പിക്കുവാൻ കഴിവുള്ള ഗ്രന്ഥികൾ ഇവയും, പ്രാണികളെ കൊല്ലാൻ കഴിവുള്ള വിഷം ചെവിക്കുള്ളിൽ സൂക്ഷിച്ചിരിക്കുന്നതും ഈ പ്രതിരോധാവശ്യങ്ങൾക്കാണു്.

2. അന്തരീക്ഷവുമായി ഭാഗികമായ ബന്ധം പുലൎത്തുന്നതു്—മൂത്രാശയം, സ്വേദഗ്രന്ഥികൾ, ചില പിത്തഗ്രന്ഥികൾ—തുടങ്ങിയവ.

3. അന്തരീക്ഷവുമായി പ്രത്യക്ഷബന്ധം പുലൎത്താത്ത സ്രോതസ്സ്—രസരക്തധമനികൾ തുടങ്ങിയവ.

നെഞ്ചു്, വയറു് (Chest & Abdomin) തലച്ചോറു്—സുഷുമ്നാനാഡി—മജ്ജ—ഇവ സൂക്ഷിച്ചിരിക്കുന്ന അസ്ഥിഗൃഹകൾ ഇവ വളരെ പ്രധാനപ്പെട്ട ഭാഗങ്ങൾ സൂക്ഷിക്കുന്നതായതുകൊണ്ടു് അന്തരീക്ഷവുമായുള്ള ബന്ധംതന്നെ വിച്ഛേദിച്ചിരിക്കുന്നു.

ശരീരത്തിന്റെ നിലനില്പിനു് ആഹാരവും ആവശ്യം വരുന്നപക്ഷം ഔഷധവും കൊടുക്കണം. അതിനായുള്ള സ്രോതസ്സിൽകൂടി അതു് അകത്തേക്കുവിടണം. അതാണു് പ്രകൃതിയുടെ നിയമം. അതെല്ലാം വേണ്ടവിധത്തിൽ പാകപ്പെടുത്തി പ്രയോജനപ്പെടുത്തത്തക്ക വിധത്തിലാണു് ഉള്ളിലെ സംവിധാനങ്ങൾ. ശരീരത്തിന്റെ പരിശുദ്ധി സ്രോതസ്സുകളിൽ കൂടിയേ വരുത്തുവാൻ നിവൃത്തിയുള്ളൂ. അതുകൊണ്ടു് സ്രോതസ്സുകളിൽ അപ്പഴപ്പോൾ വരുന്ന അഴുക്കുകളെ നീക്കം ചെയ്തു് അവയെ ശരിയായ വിധത്തിൽ സംരക്ഷിക്കണം. അതിനുള്ള ചികിത്സയ്ക്കു് സമഗ്രമായി ശോധന ചികിത്സ എന്നു പറയുന്നു. ആയുൎവ്വേദത്തിൽ ശോധനചികിത്സയ്ക്കു് പരമപ്രാധാന്യം കൊടുത്തിരിക്കുന്നു. ശോധന എന്നാൽ ശരീരമാകമാനമുള്ള സ്രോതസ്സുകളുടെയും ശുദ്ധി വരുത്തൽ എന്നൎത്ഥമാകുന്നു.

ഒരു ബീജാണുവിൽ ഉള്ള സ്രോതസ്സിന്റെ അളവു് തിട്ടപ്പെടുത്താം. ആ അണു ഒരു മനുഷ്യനായി രൂപംപ്രാ

പിച്ചപ്പോൾ എത്രയോ ഇരട്ടി സ്രോതസ്സ് അയാളിൽ ഉണ്ടായി. ആ ശരീരത്തെ സംബന്ധിച്ചിടത്തോളം അതിലുള്ള സ്രോതസ്സുകൾ വളരുന്നതായതുകൊണ്ട് അതിന്റെ കൂടുതൽ കുറവും നാശവും സംഭവിക്കുന്നു. കൂടുതൽ കുറവ് രോഗാവസ്ഥയിലും നാശം ആ ശരീരനാശത്തിലും സംഭവിക്കുന്നു. കുടം ഉടയുമ്പോൾ കുടത്തിലെ ആകാശമെന്ന വ്യവഹാരം മാത്രമാണ് നശിക്കുന്നതെന്ന യാഥാർത്ഥ്യം ഇവിടെയും അനുസ്മരിപ്പിച്ചുകൊള്ളുന്നു.

## പഞ്ചഭൂതത്തിലെ വായുവും ത്രിദോഷത്തിലെ വാതവും

വായുവിന് രൂപമില്ല. അതിന് സ്പർശനശക്തിയുണ്ട്. വായുവിന്റെ ധർമ്മം ചലനമാണ്. പ്രപഞ്ചത്തിലനുഭവപ്പെടുന്ന എല്ലാ ചലനങ്ങളും വായുധർമ്മമാണ്. "ആത്മനഃ ഖം; തതോ വായു" എന്ന് തുടങ്ങുന്ന സൃഷ്ടിയുടെ സംഭവത്തിൽ ആദ്യം പഞ്ചഭൂതത്തിലെ ആകാശവും പിന്നീട് വായുവുമാണുണ്ടായത്. വായുവിനെ സഃ വിശ്വകർമ്മാ, വിശ്വാത്മാ, വിശ്വരൂപഃ എന്ന് സർവ്വപ്രധാനമായ സ്ഥാനംകൊടുത്ത് വിശേഷിപ്പിച്ചിരിക്കുന്നു.

മനുഷ്യശരീരത്തിന്ന രൂപംകൊടുത്തത് വായുവാണ്. പരമാണുക്കളെ സംഘടിപ്പിച്ച് പചിപ്പിക്കുകയും വിഘടിപ്പിച്ച് പചിപ്പിച്ച് പരിണമിപ്പിക്കുകയും ചെയ്ത് രൂപംസൃഷ്ടിച്ചു കൊണ്ടിരിക്കുന്നത് വായുവിന്റെ ചലനഗുണമാണ്. സംഘാതപരമായി ചലിച്ചു വസ്തുക്കളെവിഘ

ടിപ്പിച്ചു് സ്ഥൂലപ്രപഞ്ചത്തിന്റെ ആദ്യഘടകങ്ങളായ പരമാണുക്കളാക്കുന്നതും വായുവിന്റെ ചലനഗുണം കൊണ്ടു സാധിക്കുന്ന ധർമ്മവിശേഷമാണു്. ഈ കാരണങ്ങളെക്കൊണ്ടു് വായുവിനെ വിശ്വകർമ്മാ, വിശ്വരൂപഃ വിശ്വാത്മാ, എന്നിങ്ങനെ വിശേഷിപ്പിക്കുവാൻ സാധിച്ചു. ഇപ്രകാരം ശരീരത്തെ ഉണ്ടാക്കി വളർത്തി നിലനിറുത്തിയിരിക്കുന്ന വായുവിനെ ശരീരത്തുകൂടി ദർശിക്കുകയാണു്, വാതം, പിത്തം, കഫം എന്ന ആയുർവ്വേദശാസ്ത്രത്തിന്റെ മൂലതത്വമായ ത്രിദോഷങ്ങളിലെ വാതപഠനം കൊണ്ടു സാധിക്കുന്നതു്. മഹത്തായ വായുവിനെ സംബന്ധിച്ചു് പൂർണ്ണമായി വിവരിച്ചിട്ടുള്ള ശാസ്ത്രഗ്രന്ഥങ്ങളുള്ളപ്പോൾ ആ രീതിയിൽ ഒരു വിശദീകരണം ആവശ്യമില്ല. ത്രിദോഷത്തെ സംബന്ധിച്ച അല്പമായ അറിവിലേക്കായി മാത്രം ഉതകുന്ന ഒരു ചെറുവിവരണത്തിലേക്കു കടക്കാം.

പഞ്ചഭൂതത്തിലെ വായു ശരീരത്തിൽ രണ്ടുസ്വഭാവത്തിൽ പ്രവർത്തിക്കുന്നു; വാതകസ്വഭാവത്തിലും ശാക്തേയസ്വഭാവത്തിലും. വാതകസ്വഭാവത്തിലുള്ളതിനെ വായു എന്നും, ശാക്തേയസ്വഭാവത്തിലുള്ളതിനെ വാതമെന്നും വ്യവഹരിക്കുന്നു. ഇവയുടെ സംയുക്തപ്രവർത്തനത്തെ പ്രാണൻ, ഉദാനൻ, വ്യാനൻ, സമാനൻ, അപാനൻ എന്നിങ്ങനെ അഞ്ചായി വിഭജിച്ചു് വിവരിച്ചിരിക്കുന്നു.

വാതം:—തലച്ചോറുമുതൽ കീഴോട്ടുള്ള നാഡീവ്യൂഹം വഴി അനവരതം ചലനാത്മകമായ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്നു. കറണ്ടിനു തുല്യമായ ഈ ശക്തിവിശേഷത്തെ ഉല്പാദിപ്പിക്കുന്നതു് നാം കഴിക്കുന്ന ആഹാരത്തി

ന്റെ ചയാപചയത്തിന്റെ അന്ത്യത്തിൽ ഉണ്ടാകുന്ന വാതകങ്ങളിൽനിന്നുമാണ്. വാതകങ്ങളിൽനിന്നും ഉല്പാദിപ്പിക്കുന്ന കറണ്ടുകൊണ്ട് പ്രവർത്തനം നടത്തുന്ന ഒരു ഫാക്ടറിക്കു തുല്യമാണു ശരീരം. ഫാക്ടറിയിൽ ഉല്പാദിപ്പിക്കുന്ന കറണ്ട് അതിനുള്ളിലുള്ള യന്ത്രങ്ങളിൽക്കൂടി കടന്നുപോകുമ്പോഴാണ് അവ ചലനസമർത്ഥമാകുന്നു. ഹീററിൽക്കൂടി കടന്നുപോകുമ്പോൾ ചൂടു ലഭിക്കുന്നു. ബൾബിൽക്കൂടി കടന്നുപോകുമ്പോൾ പ്രകാശം ലഭിക്കുന്നു. പമ്പിംഗ് സെററിൽ പ്രവർത്തിക്കുമ്പോൾ വെള്ളം ലഭിക്കുന്നു. റേഡിയോവിൽ പ്രവർത്തിക്കുമ്പോൾ അതു ശബ്ദിക്കുന്നു. ലോഹഫാക്ടറിയിൽ നിർമ്മിക്കപ്പെടുന്ന മേൽപറഞ്ഞ യന്ത്രങ്ങളെക്കാളും മനുഷ്യശരീരത്തു് ഘടിപ്പിച്ചിട്ടുള്ള യന്ത്രങ്ങളിൽ അത്യത്ഭുതകരങ്ങളായ വ്യത്യാസങ്ങൾ കാണുന്നു. അതു് അവയുടെ ചെയ്വനയിലും ഘടനയിലും ഉണ്ടായിട്ടുള്ള വൈദഗ്ദ്ധ്യമാണ്. ശരീരമാകുന്ന ഫാക്ടറിക്കാവശ്യമുള്ള അസംസ്കൃത പദാർത്ഥങ്ങൾ (raw materials) ആണ് ആഹാരം, ഔഷധം, ശ്വാസോച്ഛ്വാസം തുടങ്ങിയവ. സ്ഥൂലശരീരത്തിനു് വെറും അന്നമയകോശം എന്നു പേരിട്ടിരിക്കുന്നതു് എത്രമാത്രം അന്വർത്ഥമാണ്?

നാഡീവ്യൂഹത്തിന്റെ പ്രവർത്തനം സൂക്ഷ്മനിരീക്ഷണം ചെയ്താൽ പഞ്ചഭൂതത്തിലെ വായുവിന്റെ എല്ലാ ഗുണങ്ങളും അതിൽ കാണുവാൻ കഴിയും. ഒരിടത്തുള്ളതു മറെറാരിടത്തു കൊണ്ടെത്തിക്കുവാൻ കഴിയുന്നതു് വായുവിന്റെ ചലനഗുണംകൊണ്ടാണ്. ഈ ഗുണം പഞ്ചഭൂത

ത്തിലെ വായുവിനും ത്രിദോഷത്തിലെ വാതത്തിനും മാത്രമുള്ളതാണു്. ശരീരത്തു് ഒരു കൊതുകു കടിച്ചാൽ, ഒരു മുള്ളുകൊണ്ടാൽ, ശരീരത്തിന്റെ ഏതെങ്കിലും ഭാഗം ഏതെങ്കിലും കാരണത്താൽ നശിക്കുവാൻ തുടങ്ങിയാൽ അതെല്ലാം അതാതു കേന്ദ്രങ്ങളിൽ അറിവുകൊടുക്കുന്ന പ്രതിബോധം ശരിപ്പെടുത്തുന്നതിനു വായുവിന്റെ ചലനഗുണം അതിന്റേതായ പങ്കു വഹിക്കുന്നു. ഒരു ശബ്ദം ഉണ്ടായാൽ ചെവികളിൽ ഘടിപ്പിച്ചിട്ടുള്ള നാഡീവ്യൂഹംവഴി അതിന്റെ കേന്ദ്രത്തിൽ എത്തിക്കുന്നു. കണ്ണിൽ ഒരു രൂപം പതിഞ്ഞാൽ അതു് അതിന്റെ കേന്ദ്രത്തിൽ എത്തിക്കുന്നു. ശരീരത്തുള്ള എല്ലാ പിത്തനീരുകളേയും അതാതിനു കിട്ടുന്ന പ്രേരണയും സന്ദർഭവും അനുസരിച്ചു് പ്രവർത്തിപ്പിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ പുറമെനിന്നും ഉള്ളിൽനിന്നും ലഭിക്കുന്ന എല്ലാ പ്രേരണകൾക്കും അനുസരണമായി ശരീരാവയവങ്ങളെ പ്രവർത്തിപ്പിക്കുക എന്നതു് നാഡീവ്യൂഹത്തിൽകൂടിയുള്ള പഞ്ചഭൂതത്തിലെ വായുവിന്റെ അഥവാ ത്രിദോഷത്തിലെ വാതത്തിന്റെ ജോലിയാണു്. വായു ഏതിനെ ആശ്രയിച്ചു പ്രവർത്തിക്കുന്നുവോ അതിന്റെ കരുത്തും ശേഷിയും കാണിക്കും. വായുവിന്റെ പ്രവർത്തനശേഷിക്കു് ഒരു അളവുകോൽ സാദ്ധ്യമല്ല. ആനയുടെ ശരീരത്തുകൂടി പ്രവർത്തിക്കുമ്പോൾ ആനയുടെ കരുത്തും ഈച്ചയുടെ ശരീരത്തുകൂടി പ്രവർത്തിക്കുമ്പോൾ ഈച്ചയുടെ കരുത്തുമാണതിനുള്ളതു്. ത്രിദോഷങ്ങളിൽ വാതത്തിനു് കൂടുതൽ പ്രാധാന്യമുള്ളതുകൊണ്ടും തലച്ചോറു് വാതവാഹക നാഡികളുടെ കേന്ദ്രമായതുകൊണ്ടും തലച്ചോറിനു്

വളരെ അധികം പ്രാധാന്യം കല്പിച്ചിരിക്കുന്നു. തലച്ചോറിനെ കേന്ദ്രമാക്കി നാഡീവ്യൂഹംവഴി അനവരതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ വാതത്തെ സംബന്ധിച്ച് അല്പം പഠിക്കാം.

## വാതഗുണങ്ങൾ

രൂക്ഷത =സ്നിഗ്ദ്ധതയില്ലായ്മ
ലഘുത്വം =കട്ടിയതാനായ്മ
ശൈത്യം =തണുപ്പ്
സൂക്ഷ്മത =കാണാൻ പാടില്ലായ്മ
ഖരത്വം =പരുപരുപ്പ്
ചലഃ =ചലനസ്വഭാവം

ഇവയാണ്. ഈ ഗുണങ്ങൾ എല്ലാംതന്നെ അതൊഴുകുന്ന അമ്പിന്റെ കഴിവു കുറയ്ക്കുന്നതാണ്.

സ്നിഗ്ദ്ധത ഗുരുത്വം മന്ദത
ശ്ലക്ഷ്ണത സ്ഥിരത മൃത്സ്നത എന്നീ കഫഗുണങ്ങളാണ് അമ്പിനുള്ളത്. ഇതെല്ലാംതന്നെ വാതത്തിന്റെ എതിർഗുണങ്ങളാണ്. അമ്പിന്റെ എതിർഗുണങ്ങളുള്ള വാതം അമ്പിൽക്കൂടി ഇടതടവില്ലാതൊഴുകുന്നതുകൊണ്ട് അതിന്റെ (അമ്പിന്റെ) സ്വഗുണങ്ങൾ കുറയുന്നു. ഈ കാരണംകൊണ്ട് അതിന്റെ പുഷ്ടിയും കഴിവും കുറയുന്നു. ശരീരത്തിലുള്ള കഫഗുണങ്ങൾ നശിച്ചുകൊണ്ടിരിക്കുന്നതിനേക്കാൾ കൂടുതൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ബാല്യകാലത്തും, നശിക്കുന്നതുതന്നെ ഉണ്ടാകുന്ന യൗവ്വനത്തിലും ഈ അമ്പുകൾക്ക് വലിയ കുഴപ്പം ഉണ്ടാ

കാറില്ല. കഫഗ്രന്ഥങ്ങൾ നശിക്കുന്നതുമൂലംതന്നെ ഉണ്ടാകാത്ത വാൎദ്ധക്യകാലത്തു് വാതത്തിൻെറ അസുഖങ്ങൾ നിരന്തരം അനുഭവപ്പെടുന്നു. ഇതിനു കാരണം ദേഹിൻെറ കഫഗ്രന്ഥങ്ങൾ കുറയുന്നതുകൊണ്ടു വാതത്തിനു് ഒഴുകുവാൻ തടസ്സം നേരിടുന്നു എന്നുള്ളതാണു്. ഒന്നുകൂടി വ്യക്തമായി പറഞ്ഞാൽ വാതത്തിൻെറ സാധാരണ പ്രവൎത്തനത്തിനു് നാഡീവ്യൂഹം കറണ്ട് പാസ്സുചെയ്യുന്ന ലൈൻ കമ്പിപോലെ സ്വതന്ത്രവും ഒഴുകുമാതിരി സ്നിഗ്ദ്ധവുമായിരിക്കണം. അതിനൊന്നാമിടത്തും തടസ്സം നേരിടുവാൻ പാടില്ല. അപ്പോൾ ദ്രവത, സ്നിഗ്ദ്ധത, തടസ്സമില്ലായ്മ ഇത്രയും ഗുണം നാഡീസമൂഹത്തിനുണ്ടായിരിക്കുമെങ്കിൽ അതിൽക്കൂടി ഒഴുകുന്ന ശക്തിക്കു് (വാതത്തിനു്) ഒരിടത്തും തടസ്സം നേരിടുകയില്ല. ഈ വാതവാഹകനാഡികൾ തലച്ചോറ്, നട്ടെല്ലു് ഇവയുടെ അസ്ഥിഗ്രന്ഥങ്ങളിൽ കേന്ദ്രീകരിച്ചു് ശരീരംകൊണ്ടുള്ള വലക്കണ്ണിമാതിരി ഓരോ ശരീരഭാഗവും ശരീരത്തു മൊത്തമായും പൊതിഞ്ഞിരിക്കുന്നു. ഇടതടവില്ലാതെ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതിനാൽ ഇവയ്ക്കു് ക്ഷീണവും തേയ്മാനവും തന്മൂലം പ്രവൎത്തനശേഷിക്കുറവും സംഭവിക്കുന്നു. ശരീരാവയവങ്ങളുടെ പ്രവൎത്തനത്തിൻെറ കൂടുതൽ കുറവും രോഗിയുടെ ഭാരവും അനുസരിച്ചു് അവിടവിടെ അസുഖങ്ങൾ അനുഭവപ്പെടുന്നു. ചില ഭാഗങ്ങളിൽ പെരുപ്പു്, കഴപ്പു്, തരിപ്പു്, തളൎച്ച ഇവ തോന്നിക്കുന്നതിനു കാരണമിതാണു്. ഈ രോഗാവസ്ഥകളിൽ വാതരോഗശമനത്തിനുള്ള ചികിത്സ ഏതുരീതിയിൽ യോജിപ്പിക്കണമെന്നും ആ ചികിത്സകൊണ്ടു് രോഗാവസ്ഥ എങ്ങിനെ പരിഹരിക്ക

പ്പെടുന്നു എന്നും വളരെ ചിന്തിക്കാതെതന്നെ മനസ്സിലാക്കുവാൻ സാധിക്കും. മനുഷ്യധാതുക്കളുമായി ഏററക്കുറെ യോജിക്കുന്ന ജന്തുക്കളുടെ നട്ടെല്ല്, തല ഇവ ചേർന്നിട്ടുള്ള ഔഷധങ്ങളും അതാതിന്റെ പ്രത്യേക ഗുണം അവയവങ്ങൾക്ക് ദൃഢത വർദ്ധിപ്പിക്കുവാൻ കഴിവുള്ള കുറുന്തോട്ടി തുടങ്ങിയ ചെടികളുടെ ഔഷധവീര്യവും പ്രയോജനപ്പെടുത്തി ധാതുക്കൾക്കും ദോഷങ്ങൾക്കും സമാവസ്ഥ വരുത്തണം. വാതശമനൗഷധങ്ങൾ ചേർത്തു തയാറാക്കിയ തൈലം ശരീരത്തു കുളുക്കെ പുരട്ടി അനുലോമമായി തുടർച്ചയായി തടവുന്നതു് വാതത്തിന്റെ ഒഴുക്കിനുള്ള തടസ്സം തീർക്കുവാൻ എന്തുമാത്രം പ്രയോജനപ്പെടുമെന്നറിയുവാൻ പ്രയാസമില്ല. ലോകത്തുള്ള മുഴുവൻ വസ്തുക്കളുടെയും ലിസ്റ്റു പരിശോധിച്ചാൽ അതു് ആഹാരമായും ഔഷധമായും തരംതിരിച്ചിരിക്കുന്നതായി കാണാം. ഇതിൽനിന്നും വാതശമനങ്ങളായ ഗുണങ്ങളും രസങ്ങളും അടങ്ങിയിട്ടുള്ള ആഹാരവും ഔഷധവും തിരഞ്ഞെടുക്കുവാൻ സാധിക്കും.

## ആമവാതം

കറണ്ടൊഴുകുന്ന ലൈൻ കമ്പിയിൽ മററതെങ്കിലും സാധനം പററിപ്പിടിച്ചാലും ഒഴുക്കിനു തടസ്സം നേരിടാം. അതുപോലെ ശരീരത്തുള്ള വാതവാഹക നാഡികളിൽ കഫാവരണമുണ്ടായാൽ വാതത്തിന്റെ ശക്തിക്കു തടസ്സം നേരിടുന്നു. ഇതിൽ പ്രധാനമായും അസ്ഥിസന്ധികളെ ആശ്രയിച്ചുണ്ടാകുന്നതിനെ ആമവാതമെന്ന പേരിൽ അറിയപ്പെടുന്നു. ഈ അവസ്ഥയിൽ മൂത്രത്തിലും രക്തത്തിലും കഫഗുണങ്ങൾ വർദ്ധിച്ചിരിക്കുന്നതായി കാണാം.

കഫഹര ചികിത്സചെയ്തു് കഫാവരണം മാററുകയാണു് ഇവിടെ ചെയ്യേണ്ടതു്. കഫാംശത്തെ ഉരുക്കികളയുവാൻ തന്നെ കഴിവുള്ള ചെക്കുവിൻെറ തീക്ഷ്ണമായ കറ ഈ രോഗത്തിൻെറ ഒരു സിദ്ധൗഷധമാണു്.

## വാതരക്തം

രക്തത്തിന്നുൾപ്പുഴക്കം, രക്തദുഷ്യവും (രക്തജലത്തിന്നുണ്ടാകുന്ന മലിനത) ഉണ്ടാകുന്ന ആഹാരവിഹാരങ്ങളെക്കൊണ്ടു് രക്തജലത്തിന്നവസ്ഥാന്തരങ്ങളുണ്ടാകുന്നു. രക്തജലത്തിൽ ലീനമായി കിടക്കുന്ന ഈ കുഴപ്പങ്ങളും വാതത്തിൻെറ സമാനഗുണങ്ങളായ രൂക്ഷാദികളും കൂടുതലായി വരുമ്പോൾ ശരീര ധാതുക്കൾക്കു മലിനത സംഭവിക്കുന്നു. രക്തനാഡികളുടെ ഭിത്തിയിൽ പ്രവർത്തിക്കുന്ന വാതവാഹകനാഡികളുടെ കഴിവു കുറയുന്നു. ആ കാരണംകൊണ്ടു തന്നെ രക്തനാഡികളുടെ ഭിത്തി അയയുന്നു. രക്തജലം ശരീരാണുക്കൾക്കിടയിലേക്കു് ഊറി ഇറങ്ങുന്നു. അതു് അവിടവിടെ കെട്ടിക്കിടന്നു് നീരും വ്രണങ്ങളും ഉണ്ടാകുന്നു. ഇതിനെ "വാതരക്തം" എന്നു പറയുന്നു. വേണ്ടത്ര രക്തം എടുത്തുകളയുകയും വാതത്തിൻെറയും രക്തത്തിൻെറയും സാധാരണനില വരുത്തുകയുമാണു ചികിത്സ. ഈ രോഗത്തിൻെറ ചില അവസ്ഥകളിൽ കൊടുക്കാറുള്ള ഗുഗ്ഗുലു തിക്തകം നെയ്യു് ഒരു പരിശോധനയ്ക്കു് വിധേയമാക്കേണ്ടതുണ്ടു്. വാതഗുണങ്ങളായ രൂക്ഷലാഘവതാദികൾക്കു് നേരെ വിപരീതമായ സ്നിഗ്ദ്ധഗുരുതാദിഗുണങ്ങളും രക്തശുദ്ധിക്കാവശ്യമായ തിക്താദി രസങ്ങളും

ക്രിമികീടങ്ങളെ നശിപ്പിക്കുവാനും ശരീരാണുക്കളുടെ റെററൻഷൻ സൂക്ഷിക്കുവാനും കഴിവുള്ള ഗുഗ്ഗുലുവിന്റെ ഔഷധവീര്യവും സംയുക്തമായി പ്രവർത്തിച്ച് രോഗശമനം വരുത്തുന്നതായി കാണാം.

പഞ്ചഭൂതത്തിലെ വായുവിന്റെ ശരീരത്തിലെ ധർമ്മത്തിന്റെ ഒരു ഭാഗം ഇപ്രകാരം സംഗ്രഹിക്കാം.

## വായുചലനത്തിന്റെ മറെറാരു രൂപം

വായു ചലനാത്മകമാണ്. എപ്പോഴും അതു ചലിച്ചുകൊണ്ടിരിക്കുന്നു. ഇതു് സൂക്ഷ്മപ്രപഞ്ചത്തിലെ പഞ്ചതന്മാത്രകളിൽ ഉണ്ടാണ്. ഈ വായു ചലിച്ചതിനാലാണ് അതുൾപ്പെടെയുള്ള പഞ്ചതന്മാത്രകളുടെ പഞ്ചീകരണപ്രക്രിയ ഉണ്ടായതു്. അങ്ങനെ പഞ്ചീകരണ പ്രക്രിയയാൽ മിശ്രമായി സ്ഥൂലപ്രപഞ്ചത്തിനു കാരണമായ പരമാണുക്കൾ ഉണ്ടായി. പിന്നീട് ചലനമുള്ള ശക്തിയെപ്പോലെ വായു ഉള്ള അണുക്കളുണ്ടായി. വായു ആ അണുക്കളിൽ ഉള്ളതുകൊണ്ട് അവ വീണ്ടും ചലിക്കുകയും തൽഫലമായി തമ്മിൽ യോജിച്ച് പദാർത്ഥങ്ങൾ ഉത്ഭവിക്കുകയും ചെയ്യുന്നു. വായുവിന്റെ സൃഷ്ടിപരമായുള്ള അനുലോമ ചലനഫലമായി അണുക്കൾ സംഘടിച്ച് നിലനില്ക്കുന്നു. ഈ വായുതന്നെ സംഹാരപരമായി പ്രതിലോമമായി ചലിക്കുവാൻ തുടങ്ങുമ്പോൾ ആ പദാർത്ഥത്തിന്റെ നിലനില്പ് അവസാനിക്കുകയും വിഘടനം ആരംഭിക്കുകയും ചെയ്യുന്നു.

## പരമാണുപ്രവാഹത്തിലെ ചുഴികളാണ് സ്ഥൂലപ്രപഞ്ചത്തിലെ വസ്തുക്കൾ

സ്ഥൂലപ്രപഞ്ചത്തിൽ പരമാണുക്കളുടെ ഒരു വലിയ പ്രവാഹം വായുചലനത്താൽ നടന്നുകൊണ്ടിരിക്കുന്നു. പാഞ്ചഭൗതികവസ്തുക്കൾ ആ ഒഴുക്കിലെ ഓരോ ചുഴികളാണ് എന്നു പറയുന്നതിൽ തെററില്ല. ആഹാരത്തിൽനിന്നും മററും അനുനിമിഷം പരമാണുക്കളെ ചലിപ്പിച്ചുട്ടപ്പിച്ച് പരിണമിപ്പിച്ച് സംഘടിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ സംഘടിച്ച പരമാണുക്കളെ വിഘടിപ്പിച്ച് വെളിയിലേയ്ക്കു തള്ളിക്കൊണ്ടും ഇരിക്കുകയാണ്. ഈ അവസ്ഥയെ നദികളിലെ ചുഴികളോടുപമിക്കുന്നതിൽ തെററില്ല. പാഞ്ഞൊഴുകിവരുന്ന മലവെള്ളം നദികളിൽ ചുഴികൾ സൃഷ്ടിക്കുന്നു. ഒഴുക്കിൽപ്പെട്ടുവരുന്ന വെള്ളം ചുഴിയിൽ അകപ്പെടുകയും ചുഴിയിൽപ്പെട്ട വെള്ളം ഒഴുക്കിൽപെട്ടു പോവുകയും ചെയ്തുകൊണ്ടേയിരിക്കുന്നു. അകലെനിന്നു നോക്കുന്ന ഒരുവന് ആ ചുഴിക്ക് ഒന്നും സംഭവിച്ചിട്ടില്ലാത്തതുപോലെ അതു് അവിടത്തന്നെ തുടരുന്നതായി തോന്നുന്നു. ഒഴുക്കിൻെറ ശക്തിക്കനുസരണമായി ചുഴിക്ക് പുഷ്ടിക്കൂടുതൽ കുറവ് അനുഭവപ്പെടുന്നു. ദിവസങ്ങൾ കഴിയുന്തോറും പഴയ ചുഴികൾ അപ്രത്യക്ഷമാവുകയും പുതിയ ചുഴികൾ രൂപംകൊള്ളുകയും ചെയ്യുന്നു. ഒരു ചുഴി ആററിലെ ഒഴുക്കു നിശ്ശേഷം തീരുന്നതുവരെയോ ഒരു നിശ്ചിതസമയംവരെയോ മാത്രമാണ് നിലനില്ക്കുന്നതു്. ആ ഒഴുക്കിൽപ്പെട്ടുവരുന്ന മറെറന്തെങ്കിലുംവസ്തു

ചുഴിയിൽ അകപ്പെട്ടാൽ ചുഴിക്ക് അസ്വാസ്ഥത ഉണ്ടാവുക സ്വാഭാവികമാണല്ലോ. പ്രപഞ്ചത്തിലെ ഒഴുക്കിൽ കാണുന്ന ചുഴികളുടേയും കഥ ഇതുപോലെതന്നെ. ഈ തത്വത്തിന്റെ അടിസ്ഥാനത്തിൽ ജനിച്ചുവളർന്നു നശിക്കുന്ന എല്ലാററിനേയും ബാല്യം, യൗവ്വനം, വാർദ്ധക്യം എന്ന് മൂന്നു ഘട്ടങ്ങളായി തിരിച്ചിരിക്കുന്നു. ബാല്യം—വിഘടിക്കുന്നതിനേക്കാൾ കൂടുതൽ സംഘടിക്കുന്ന പ്രായം (വളർച്ച) യൗവ്വനം-വിഘടിക്കുന്നതുതന്നെ സംഘടിക്കുന്ന പ്രായം (നിലനില്പ്) വാർദ്ധക്യം-വിഘടിക്കുന്നതു സംഘടിക്കാത്ത പ്രായം (ഭാഗികമായ നാശം)

ശരീരത്തുനിന്നും അനുനിമിഷം അണുക്കൾ വിഘടിച്ച് അകന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ആ ശരീരത്തിനു ചുററും അതിന്റേതായ അണുക്കൾ തിങ്ങിയും അകലുംതോറും അകന്നും കാണും. ഒരു ജീവിക്കുചുററും അതിന്റേതായ അണുക്കൾ തിങ്ങിനില്ക്കുന്ന ഭാഗത്തെ ആ ജീവിയുടെ മണ്ഡലം എന്നു പറയുന്നു. ജീവിയുടെ ശരീരത്തിന്റെ വലിപ്പത്തിന്റെ ഏററക്കുറവനുസരിച്ച് മണ്ഡലത്തിന്റെ വ്യാസത്തിന് ഏററക്കുറവുണ്ടാകുന്നു. വേപ്പ് തുടങ്ങിയ വൃക്ഷങ്ങളുടെ ചുവട്ടിൽക്കൂടി സഞ്ചരിക്കുന്നതും അവിടെ വിശ്രമിക്കുന്നതും നല്ലതാണെന്നും ചാര തുടങ്ങിയ വൃക്ഷങ്ങളുടെ ചുവട്ടിൽക്കൂടി സഞ്ചരിക്കുന്നതുപോലും തെററാണെന്നും പറയുന്നതു് അതുകൊണ്ടാണ്. മനുഷ്യനെ സംബന്ധിച്ചിടത്തോളം അവനു ചുററും സ്ഥൂലശരീരാണുക്കൾ ഉള്ളതുപോലെതന്നെ സൂ

ക്ഷുദ്രശരീരത്തിന്റെ ശക്തിയും ഉണ്ടു്. പതിനാറംഗുലം അകലെവരെ ഈ ശക്തി വ്യാപിക്കുന്നുണ്ടെന്നു് വേദങ്ങളിലും മററും കാണാം. ഈ സൂക്ഷ്മശക്തി അടുത്തു സഹകരിക്കുന്നവരിലേയ്ക്കു് പകരുവാൻ എളുപ്പമുള്ളതാണു്. എപ്പോഴും സജ്ജനങ്ങളുമൊത്തു കഴിയണമെന്നും ദുർജ്ജനങ്ങളെ കഴിയുന്നിടത്തോളം അകററിനിറുത്തണമെന്നും പറയുവാൻ കാരണമിതാണു്. മേൽവിവരിച്ചതുപോലെ പ്രപഞ്ചത്തിൽ നമുക്കറിയുവാൻ കഴിയുന്ന വൈദ്യുതാദികളായ എല്ലാ ശക്തിവിശേഷങ്ങളും വായുധർമ്മമാണു്. വായു ചലിച്ചില്ലെങ്കിൽ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളും അവയ്ക്കു കാരണമായ പരമാണുക്കളും അവയ്ക്കും കാരണമായ തന്മാത്രകൾവരെയും സ്തംഭിക്കുകയാണു്. ത്രിദോഷങ്ങളിലെ പിത്തകഫങ്ങൾകൂടി പ്രവർത്തനക്ഷമമാകുന്നതു വാതധർമ്മംകൊണ്ടാണെന്നു് ഈ വിവരണങ്ങളിൽനിന്നും സ്പഷ്ടമായല്ലോ.

# തേജസ്സ്

അഗ്നിയുടെ പരമാണുരൂപമാണു് തേജസ്സ്. തേജസ്സിന്റെ ഇന്ദ്രിയം നേത്രമാണു്. ഉഷ്ണസ്പർശം അഗ്നിയുടെ ഗുണമാണു്. സ്പർശം ത്വഗിന്ദ്രിയത്തിന്റെ ധർമ്മമാണെങ്കിലും അഗ്നിയുടെ പരമാണ്വവസ്ഥയിൽ ഉള്ള ഉഷ്ണം ഇന്ദ്രിയഗ്രാഹ്യമല്ല. ആ അവസ്ഥയിൽ ഒരു ചെറിയ പ്രകാശം മാത്രമേ അനുഭവപ്പെടുകയുള്ളു. അതു് നേത്രേന്ദ്രിയത്തിന്റെ ധർമ്മമായതുകൊണ്ടു് തേജസ്സിന്റെ ഇന്ദ്രിയം നേത്രംതന്നെയാണെന്നു സ്പഷ്ടമായി. എന്തെങ്കിലും ഒന്നു കാണുവാൻ കഴിയുന്നു എങ്കിൽ തേജസ്സതിൽ ഉണ്ടെന്നോ അതിൽ തേജസ്സു പ്രതിഫലിച്ചു എന്നോ മനസ്സിലാക്കാം. തീയുടെ പരമാണുരൂപമാണു് തേജസ്സ് എന്നുള്ളതുകൊണ്ടു് തീയുടെ എല്ലാ കഴിവുകളും വളരെ ചെറിയ അളവിൽ തേജസ്സിൽ അടങ്ങിയിരിക്കുന്നു എന്നു വ്യക്തമാണു്. തീയുടെ പരമാണുരൂപമാണു് തേജസ്സെങ്കിൽ കുറെ തേജസ്സുകണങ്ങൾ കൂടിയാൽ തീയാകും. ഉദാ:— ഒരു സൂര്യരശ്മി അനേകമായി കീറുക; ചൂടനുഭവപ്പെടാതെ അസ്പഷ്ടമായ ഒരു പ്രകാശംമാത്രം അനുഭവപ്പെടും. അതാണു തേജസ്സ്. കുറെ സൂര്യരശ്മികൾ ഒരു ബിന്ദുവിലേയ്ക്കു കേന്ദ്രീകരിക്കട്ടെ; ആ ബിന്ദുവിൽ അല്പം പഞ്ഞി വച്ചുകൊടുത്താൽ തീ കത്തും. അപ്പോൾ തേജസ്സ് എങ്ങിനെ തീയാകുമെന്നറിയുവാൻ പ്രയാസമില്ല. പ്രകാശവും ഉഷ്ണസ്പർശവും തേജസ്സിന്റെ രണ്ടു ഗുണങ്ങളാണു്. അവസ്ഥാ

വിശേഷംകൊണ്ടു് അവ ഒററയ്ക്കൊററയ്ക്കാ സമ്പൂൎണ്ണമാ യോ സങ്കോചിക്കുകയോ അസ്പഷ്ടമാവുകയോ ചെയ്യുന്നു. പലവസ്തുക്കളിലും കാണുന്ന ആരോഗ്യാംശത്തിൽപ്രധാനാംശം കാണുന്നില്ല. ചന്ദ്രികയിലോ സ്വൎണ്ണത്തിലോ കാണുന്ന തേജസ്സിൽ ഉഷ്ണം അനുഭവപ്പെടുന്നില്ല. ഉറഞ്ഞ നെയ്യുടെ മീതേ ഉറയാതെ നില്ക്കുന്ന നെയ്യിൽ ആരോഗ്യാംശം കൂടുതൽ ലയിച്ചുകിടപ്പുണ്ടു്. അതു വീണ്ടും തണുപ്പിച്ചാൽ ഉറയുന്നു. അങ്ങനെ കൂടുതൽ ശക്തിയായ തണുപ്പുകൊടുത്തു് ഉറയ്ക്കുമ്പോൾ അതിൽനിന്നും വേർപെട്ടുപോയതാണു് അതിൽ ലയിച്ചുകിടന്ന ആരോഗ്യാംശം. ഇതിനു ചൂടും പ്രകാശവും അനുഭവപ്പെടുന്നില്ലെങ്കിലും ഉറഞ്ഞ നെയ്യിനെക്കാളും ഉഷ്ണം പ്രവൃത്ത്യംശങ്ങൾ കാണുന്നുണ്ടു്. ഇതിനെ ഉഷ്ണവീൎയ്യമെന്നു പറയാം. ഇങ്ങനെ പ്രവൎത്തനാംശങ്ങളിൽ കാണുന്ന ശക്തിവിശേഷത്തെ വീൎയ്യമെന്നു പറയുന്നു. ഉറയാത്ത നെയ്യിൽ കാണുന്ന അല്പമായ ഉഷ്ണവീൎയ്യം കൃത്രിമമായി സൃഷ്ടിച്ചതാണു്. വസ്തുക്കളിൽ സ്വാഭാവികമായി കാണുന്ന ഉഷ്ണവീൎയ്യം പഞ്ചഭൂതങ്ങളുടെ സംഘടനാവൈവിധ്യത്തിൽനിന്നുത്ഭവിച്ചതുമാണു്.

വസ്തുക്കളിൽ ആരോഗ്യാംശം കൃത്രിമമായി ലയിപ്പിച്ചെടുക്കാം. ഉദാ:- കുറച്ചു വെണ്ണ ഉരുക്കുക; ഉരുകിയാൽ ഉടൻ അതെടുത്തു സൂക്ഷിക്കുക; നല്ലപോലെ തണുക്കുന്നതിനു മുൻപു ഉറഞ്ഞു കഴിയും. കാരണം—വളരെ കുറച്ചു് ആരോഗ്യാംശമേ അതിൽ ലയിച്ചുള്ളൂ. വെണ്ണ ഉരുക്കി അതിലെ ജലാംശം മുഴുവനും വററിച്ചു് (കല്ക്കം മെഴുക്കുപാകമാക

മ്പോൾ) അരിച്ചു സൂക്ഷിക്കുക. സാധാരണ അന്തരീക്ഷത്തിന്റെ തണുപ്പാകുമ്പോഴേക്ക് ഉറയും. ആ നെയ്യ് കല്ലും കരിയുന്നതുവരെ തീയിട്ട് അരിച്ചു സൂക്ഷിക്കുക. ഉറയുകയേ ഇല്ല. അഥവാ ഉറയുന്നമെങ്കിൽ അതിൽ അധികമായി ലയിച്ചുകിടക്കുന്ന ചൂട് ശക്തിയുപയോഗിച്ച് പുറത്തുതള്ളുന്നതായി വരുന്നു. ഇതിൽനിന്നും തേജസ്സിനെ നെയ്യുള്ളിൽ വിവിധ അളവുകളിൽ ലയിപ്പിച്ചെടുക്കുവാൻ സാധിക്കും എന്നു വരുന്നു.

തീയ്ക്ക് സങ്കോചമെന്നും വികാസമെന്നും രണ്ടവസ്ഥയുണ്ട്. അതു പഞ്ചഭൂതത്തിന്റെ സഹജമായ ഒരു ഗുണമാണ്. തീപ്പെട്ടിക്കോലിൽ ഉള്ള മരുന്നിൽ തീയുണ്ട്. ഉറങ്ങിക്കിടക്കുന്ന സിംഹത്തിന്റെ വീര്യംകണക്ക് അതു സങ്കോചിച്ചിരിക്കുന്നുവത്രെ. ഒന്നു തട്ടിനോക്കുക, സ്വന്തരൂപം കാണാം.

പ്രപഞ്ചത്തിലുള്ള സ്ഥൂലപദാർത്ഥങ്ങളിൽ തേജസ് വിവിധ അളവുകളിൽ സ്ഥിതിചെയ്യുന്നു. തീക്ഷ്ണം, ഉഷ്ണം, ലഘു—ഇവ മൂന്നും ആഗ്നേയ ഗുണങ്ങളാണ്. എല്ലാവസ്തുക്കളിലും ഈ മൂന്നു ഗുണങ്ങളും ഉണ്ടെങ്കിലും ചിലദ്രവ്യങ്ങളിൽ ഇവ കൂടുതലായുണ്ട്. കാന്താരിമുളക്, കുരുമുളക്, മദ്യങ്ങൾ, വിഷങ്ങൾ തുടങ്ങിയവയിലും പുളി, എരിവ്, ഉപ്പ്—ഈ രസങ്ങൾകൂടുതലുള്ള വസ്തുക്കളിലും ആഗ്നേയാംശം കൂടിയ അളവിൽ ഉണ്ട്. അഗ്നിയുടെ പരമാണുക്കൾ കേന്ദ്രീകരിച്ചുണ്ടായതാണ് ആദിത്യൻ. അതിലെ ആഗ്നേയാംശം വിഘടിച്ചുവരുന്നതാണ് രശ്മികൾ.

ആ രശ്മിയിലുള്ള ആഗ്നേയാംശം വസ്തുക്കളിൽ സംഗ്രഹിക്കുന്നു. വിവിധവസ്തുക്കളിൽ ഈ ശക്തി വിവിധ അളവുകളിൽ സംഗ്രഹിക്കുവാൻ സാധിക്കുന്നു. അതതു വസ്തുക്കളുടെ സംഘടനാ വൈവിദ്ധ്യമാണതിനു കാരണം. കുരുമുളകുകൊടിയിൽ ആഗ്നേയാംശം കൂടുതൽ സംഗ്രഹിക്കുമ്പോൾ വെണ്ടയിൽ അതു വളരെ കുറവായിമാത്രം കാണുന്നു. കുരുമുളകിനും വെണ്ടയ്ക്കായ്ക്കും കാണുന്ന ആഗ്നേയശക്തി കൂടുതൽ കുറവിനുകാരണമിതാണ്. ഒരു ചെടിയിൽതന്നെ അതിന്റെ ഓരോ അവയവങ്ങളിലും ആഗ്നേയാംശം വ്യത്യസ്ഥമായ അളവിൽ സ്ഥിതിചെയ്യുന്നതായി കാണാം. ഉദാ:— ചെങ്കണ്ണ് എന്ന നേത്രരോഗം മുരിങ്ങയുടെ തളിരില ചതച്ചുപിഴിഞ്ഞ് അല്പം മുലപ്പാലോ തേനോ ചേർത്തു കണ്ണിലൊഴിക്കിയാൽ ശമിക്കും. അതിന്റെ വേരിലെ തൊലിയാണ് ചതച്ചു പിഴിഞ്ഞൊഴിക്കുന്നതെങ്കിൽ കണ്ണുടനെ പൊട്ടുകയായി! കാരണം—മുരിങ്ങവേരിന്റെ തൊലിയിൽ അതിന്റെ തളിരിലയേക്കാൾ ആഗ്നേയശക്തി വളരെ കൂടുതൽ അടങ്ങിയിരിക്കുന്നു എന്നതാണ്. ഇപ്രകാരം അതിന്റെ പൂവ്, കായ്, തടിയിലെ തൊലി, വേരിലെ തൊലി, കായുടെ അരി, കുരു അരണ്ടിക്കറ, അതിന്റെ പരിപ്പ്, പഴം—ഇവയിലെല്ലാം അഗ്നി വിവിധ അളവിലും ശക്തിയിലും സംഘടിച്ചിട്ടുള്ളതായി കാണാം. തണുപ്പുകൂടുതലുള്ള പ്രദേശങ്ങളിൽ ആഗ്നേയാംശം വേണ്ടതു ക്രമപ്പെടുത്തിവയ്ക്കുവാൻ ജീവികളുടെ ശരീരഘടനയിൽ തന്നെ ആവശ്യമായ വ്യത്യാസങ്ങൾ വരുത്തിയിരിക്കുന്നു. ആ പ്രദേശങ്ങളിലുള്ള ആളുകളുടെ തൊലിയ്ക്കും രോമത്തിനും മററും കാണുന്ന നിറവ്യത്യാസം അതിനുതെളിവാണ്.

ആഗ്നേയാംശം കൂടുതലുള്ള കുരുമുളകു തുടങ്ങിയവയും പുകവലിയും മദ്യസേവയും അവർക്കു രക്ഷണമാണ്. മറിച്ചു് ഉഷ്ണമേഖലയിൽ ജീവിക്കുന്നവർ ഈ വക ശീലിക്കുന്നതു് അപകടവുമാണ്. ഉഷ്ണമേഖലയിൽ ജീവിക്കുന്നവർ തലയിലും മററും എണ്ണയിടുന്നതു ആഗ്നേയാംശത്തിൻെറ ഉഷ്ണഗുണം തടഞ്ഞു നിറുത്താനാവശ്യമായ രോമങ്ങളുടെ കറുപ്പുനിറം സൂക്ഷിക്കുന്നതിനും, ആഗ്നേയാംശത്തിൻെറ രൂക്ഷതയെ നേരിടുവാൻ ആവശ്യമായ സ്നിഗ്ദ്ധത സമ്പാദിക്കുവാനും വേണ്ടിയാണ്. രോഗികൾക്കൗഷധം നിശ്ചയിക്കുന്നതിനു മുൻപു് ദേശവും കാലവും കണക്കിലെടുക്കണമെന്നു പറയുന്നതു ആഗ്നേയാംശത്തിൻെറ അളവെടുക്കുവാൻ കൂടിയാണ്.

## ആയുർവ്വേദത്തിലെ പിത്തവും പഞ്ചഭൂതത്തിലെ അഗ്നിയും

ജീവികൾ പഞ്ചഭൂതജന്യമാണല്ലോ. പഞ്ചഭൂതത്തിൽ ഒന്നാണ് അഗ്നി. അതുകൊണ്ടു് എല്ലാജീവികളിലും ആഗ്നേയാംശമുണ്ടു്. മററുവസ്തുക്കളെ ദഹിപ്പിച്ചു പരിണമിപ്പിച്ചു സ്വാത്മരൂപമാക്കി മാററുകയാണ് ജീവികളിലുള്ള ആഗ്നേയാംശത്തിൻെറ ധർമ്മം. അങ്ങനെയാണ ജീവികൾ വളരുന്നതു്. ജനിച്ചുവളരുന്നതിലെല്ലാം പചനവും പരിണാമവും സംഭവിക്കുന്നതുകൊണ്ടു് അതിലെല്ലാം അഗ്നിയുടെ പ്രവർത്തനം നടക്കുന്നുണ്ടെന്നു വ്യക്തമാണ്. ഇപ്രകാരം അഗ്നിയുടെ പചനധർമ്മത്തെ പിത്തമെന്നു പറയുന്നു. പിത്തത്തെ അഞ്ചായി ഭാഗിച്ചതിൽ ഒന്നു

ത്തിൽ പ്രവൎത്തിയ്ക്കുന്ന ആലോചകമെന്ന പിത്തവും ഉൾപ്പെടുന്നു. ഇതു പ്രകാശരൂപത്തിലുള്ള പ്രവൎത്തനമാണ്. പ്രകാശത്തിന്റെ അഭാവത്തിൽ നേത്രേന്ദ്രിയം പ്രവൎത്തനരഹിതമാകുന്നു.

തേജസ് കൂടുതൽ കൂടുതൽ കേന്ദ്രീകരിയ്ക്കുമ്പോൾ ആരോഗ്യശക്തി കൂടിക്കൂടിവരും. അഗ്നിയുടെ ധൎമ്മം ദഹിപ്പിക്കുക—ചുട്ടു ചാമ്പലാക്കുക എന്നുള്ളതാണ്. സ്വതന്ത്രനിലയിൽ പചിപ്പിക്കുന്നതിനോ പരിണമിപ്പിക്കുന്നതിനോ ഉള്ള കഴിവതിനില്ല. അതുകൊണ്ട് ജീവികളിലുള്ള അഗ്നി ദ്രാവകങ്ങളിൽ കലൎന്നിരിയ്ക്കുന്നു. സ്നിഗ്ദ്ധത, തീക്ഷ്ണം, ഉഷ്ണം, കട്ടിയില്ലായ്മ, പച്ചമണം, വ്യാപനശക്തി, ദ്രവസ്വഭാവം—എന്നീ ഏഴ് ഗുണങ്ങളോടുകൂടിയതാണ് പിത്തമെന്ന് ആയുർവ്വേദഗ്രന്ഥങ്ങളിൽ വിവരിച്ചിരിക്കുന്നു. ഇതിൽ തീക്ഷ്ണം, ഉഷ്ണം, ലഘു—ഇത്രയും ആഗ്നേയാംശത്തിന്റെയും ബാക്കിയുള്ളവ പിത്തദ്രവത്തിന്റെയും ഗുണമാണ്. ഈ പിത്തദ്രവത്തിന് സ്നിഗ്ദ്ധാദിഗുണങ്ങൾ എങ്ങനെവന്നു—എന്തിനായിട്ട് എന്നു പരിശോധിക്കാം.

പരിണാമസ്വഭാവം:—തീയിൽകുറെ അരിയിടുക, അരി ചാമ്പലാകും. കുറെ വെള്ളത്തിൽ തീ ലയിപ്പിച്ച് അത്രയും വെള്ളം തിളപ്പിച്ച് അതിൽ അരിയിടുക, അരി ചോറാകും. ഇതാണ് പരിണാമം. അങ്ങനെ തീ വെള്ളത്തിൽ ലയിച്ചപ്പോൾ അരിയെ ചോറാക്കാൻസാധിച്ചു. വെള്ളത്തിലെ തീയ്ക്കു പൎപ്പടകം മൊരിയ്ക്കുവാനോ കടുക

വറുക്കുവാനോ സാദ്ധ്യമല്ല. വെളിച്ചെണ്ണയിലേയോ നെ
യ്യിലേയോ തീയ്യു അരിയെ ചോറാക്കുവാനും കഴിവില്ല.
നല്ലവെള്ളത്തിൽ വേകാത്ത ചില സാധനങ്ങൾ അല്പം
ഉപ്പുചേൎന്ന വെള്ളത്തിൽ വേകുന്നുണ്ടു്. ഇവയിലൊന്നും
പാകം സംഭവിയ്ക്കാത്ത ചില സാധനങ്ങൾ അല്പം ആസി
ഡിൽ പചിയ്ക്കുന്നു. ഉറയാത്ത നെയ്യിൽ കൂടുതൽ അഗ്നി
ലയിച്ചുകിടക്കുന്നു എന്നു വച്ചു് ചൂടോ പ്രകാശമോ അതി
നില്ല. ഇതിൽനിന്നും വ്യത്യസ്ഥങ്ങളായ ദ്രാവകങ്ങളിൽ
ലയിയ്ക്കുന്ന ആഗ്നേയാംശത്തിന്നു് വ്യത്യസ്തങ്ങളായ കഴിവു
കൾ ഉണ്ടു് എന്നു സിദ്ധിച്ചു. മറ്റുള്ളവയെപ്പോലെ ത
ന്നെ 'പിത്തദ്രവ'വും അതിലുള്ള 'അഗ്നി'യും ശരീരത്തു കൂ
ട്ടുകയോ കുറയ്ക്കുകയോ സാധാരണനിലയിൽ തുടരുകയോ
ചെയ്തുകൊണ്ടിരിയ്ക്കുന്നു. ഇതു സാധാരണ നിലയിൽസ്ഥിതി
ചെയ്യുകയും വാതകഫങ്ങൾ സമനിലയിൽ തുടരുകയും
ചെയ്യുന്നപക്ഷം ത്രിദോഷത്തിലെ പിത്തമെന്ന ദോഷം
അതിനുണ്ടായിരിയ്ക്കേണ്ട ധൎമ്മം ശരിയ്ക്കും നിൎവ്വഹിക്കുന്നു.
നാം ആഹാരത്തിന്നായി ഉപയോഗപ്പെടുത്തുന്ന ദ്രവ്യങ്ങ
ളിൽ അടങ്ങിയിരിയ്ക്കുന്ന ആഗ്നേയശക്തിയും മറ്റു ഘടക
ങ്ങളും , ഉപയോഗപ്പെടുത്തിയാണു് ഇതുണ്ടാകുന്നതു്.
ആഗ്നേയ ശക്തിയും മറ്റുഘടകങ്ങളും ഉള്ളിൽ ചെല്ലുന്ന
തിന്നനുസരണമായി പിത്തത്തിന്നു് അവസ്ഥാഭേദങ്ങളുണ്ടാ
കുന്നു അതാതവസ്ഥകളിൽ ഉള്ളിൽ കൊടുക്കേണ്ട ആഹാര
വും ഔഷധവുംകൊണ്ടു് ആഗ്നേയാംശത്തിന്റെയും പി
ത്തദ്രവത്തിന്റെയും അളവു ക്രമീകരിച്ചുകൊള്ളും. ആഗ്നേ
യശക്തി ശരീരത്തു് വളരെ അധികമുള്ള അത്യഗ്നി എന്ന
രോഗാവസ്ഥയിൽ ശീതവീൎയ്യവും ഗുരുപാകവും വളരെ അ

ധികമുള്ള ദ്രവ്യങ്ങളാണു് ആഹാരമായിട്ടും ഔഷധമായിട്ടും നിൎദ്ദേശിച്ചിരിക്കുന്നതു്.

ഭൂമിയുടെ എല്ലാ ഘടകങ്ങളേയും പചിപ്പിക്കുകയും അതു പല പ്രകാരത്തിൽ പരിണമിപ്പിക്കുകയും ചെയ്യുന്ന ജോലി അവിടവിടെ സ്ഥിതിചെയ്യുന്ന പിത്തത്തിന്നുള്ളതു കൊണ്ടു് പിത്തദ്രവത്തിൻെറ സംഘടനയിൽ പല അതിശയങ്ങളും കാണുവാൻ കഴിയും. പിത്തദ്രവത്തെ സംഘടിപ്പിച്ചിരിയ്ക്കുന്നതിൻെറ വൈദഗ്ദ്ധ്യമാണു് രസാത്രക്തം തതോമാംസം, മാംസാത്മേദഃ, തതോഽസ്ഥി ച, അസ്ഥ്നോമജ്ജാ, തതഃശുക്ലം'' എന്ന ധാതുപരിണാമക്രമം സംഭവിച്ചതു്. മേൽ വിവരിച്ചരീതിയിൽ പചനപരിണാമശക്തികൾ പഞ്ചഭൂതത്തിൽ ദ്രവത്തിൽ കലൎന്ന അഗ്നിയ്ക്കു മാത്രവും ത്രിദോഷത്തിൽ പിത്തത്തിന്നുമാത്രവുമുള്ള വിശിഷ്ടഗുണമാണു്. ഈ പിത്തം ജനിച്ചുവളൎന്നു നശിയ്ക്കുന്ന എല്ലാദ്രവ്യങ്ങളിലും ഉള്ള ഓരോ അണുക്കളിലും അതിൻെറ ശരീരത്തു മൊത്തമായും സ്ഥിതിചെയ്യുന്നു. ഒററസെല്ലുള്ള ഒരു ജീവി ഉദാ;—അമീബായെത്തന്നെ എടുക്കാം. അതു് ഉത്ഭവിക്കുന്നു, ആഹാരമെടുക്കുന്നു, വളരുന്നു, ഉല്പാദിപ്പിക്കുന്നു, നശിക്കുന്നു. അതിൻെറ ശരീരത്തുള്ള ചൂട്ടും ഉള്ളിൽ നടക്കുന്ന പരിണാമപ്രക്രിയയും തന്നെയാണു പിത്തം. മനുഷ്യശരീരത്തുള്ള കോടിക്കണക്കിന്ന ശരീരാണുക്കൾക്കുള്ളിലും ഈ പിത്തം സ്ഥിതിചെയ്യുന്നു ഇതു കൂടാതെ ആഹാരത്തിൻെറയും ധാതുക്കളുടെയും പചനത്തിൽകൂടി അതാതിൻെറ പരിണാമത്തിന്നാവശ്യമായ വി

യത്തിൽ മാത്രം ആഗ്നേയാംശത്തെ സംഘടിപ്പിച്ചു് ശരീരത്തിന്നുള്ളിൽ അവിടവിടെ ഘടിപ്പിച്ചിരിക്കുന്നതിനെയാണു് ആയുർവേദത്തിലെ പിത്തനീരുകൾ എന്നോ അലോപ്പതിയിലെ Internal secretions എന്നോ ഉള്ള പേരിൽ അറിയപ്പെടുന്നതു്.

## ജഠരാഗ്നി

ഭൂഗോളത്തിന്നുവേണ്ട ആഗ്നേയാംശം വിതരണം ചെയ്യുന്നതു് ആദിത്യനാണു്. നവഗ്രഹങ്ങളിൽ പിത്തത്തിന്റെ ആധിപത്യവും ആദിത്യനുള്ളതാണു്. അനിശ്ചിതകാലത്തേയ്ക്കു ആദിത്യന്റെ ഭൂമിയിലേയ്ക്കു വരുന്ന രശ്മികൾ തടയപ്പെട്ടു എന്നു വിചാരിക്കുക. എന്തായിരിക്കും സ്ഥിതി? എത്ര കൃത്രിമമായ ചൂടുകൊണ്ടും വിശേഷമില്ലാതെ ഭൂമിയിലുള്ള വെള്ളം കട്ടിയാവുകയും ജീവികളെല്ലാം മരവിയ്ക്കുകയും ചെയ്യുന്നു. ഈ വിവരണം മനുഷ്യശരീരത്തിന്നുള്ളിലേയ്ക്കു താരതമ്യപഠനത്തിന്നായി ഉപയോഗപ്പെടുത്താം. ആമാശയപക്വാശയ മദ്ധ്യത്തിൽനിന്നും "പാചകം" എന്നു പേരുള്ള പിത്തം ഭൂഗോളത്തിന്നാഗ്നേയാംശം വിതരണം ചെയ്യുന്ന ആദിത്യതുല്യം ശരീരത്തുള്ള എല്ലാ പൈത്തികാംശങ്ങൾക്കും ആഗ്നേയാംശം വിതരണം ചെയ്തുകൊണ്ടും അതിനുവിധേയമാകുന്ന എന്തിനേയും ദഹിപ്പിച്ചുകൊണ്ടും സ്ഥിതിചെയ്യുന്നു. എന്തെങ്കിലും കാരണത്താൽ അതിന്റെ പ്രവർത്തനം തടയപ്പെട്ടാൽ സൂര്യരശ്മി തടയപ്പെട്ട ഭൂമിയുടെ അവസ്ഥ ശരീരത്തിന്നു സംഭവിക്കുന്നു. പിത്തനീരുകളെ അഞ്ചായി ഭാഗിച്ചതിൽ

ഏററവും പ്രധാനപ്പെട്ടതും ഇതാണു്. ജഠരാഗ്നി എന്നറിയപ്പെടുന്ന ഈ പിത്തത്തിന്റെ പ്രവർത്തനം സ്തംഭിച്ചാൽ ഉണ്ണുന്ന ചോറു് തണുത്തുവറണ്ടു് ഇളകുകയും ഛർദ്ദിക്കുകയും ചെയ്യുന്നതു് നാം കാണുന്നുണ്ടു്. ഈ അവസ്ഥയിൽ പാചകപിത്തത്തിന്റെ ആഗ്നേയാംശം വർദ്ധിപ്പിക്കുകയാണു ചികിത്സ. അഗ്നിയുടെ അതേഗുണങ്ങൾ കൂടുതലുള്ള ഔഷധങ്ങളാണു് ഈ അവസ്ഥയിൽ ഉള്ളിൽ കൊടുക്കുന്നതു്. പാചകപിത്തത്തിന്റെ ആഗ്നേയാംശം ശരിപ്പെട്ടാൽ ശരീരത്തിലുള്ള എല്ലാ പൈത്തികാംശത്തിന്റെയും ആഗ്നേയശക്തി വീണ്ടുകിട്ടുകയും തണുത്ത ശരീരഭാഗങ്ങൾ ചൂടുള്ളതായിത്തീരുകയും ചെയ്യുന്നു.

ഇപ്രകാരം പഞ്ചഭൂതത്തിലെ അഗ്നിതന്നെയാണു് പിത്തരസത്തിലെ ആഗ്നേയാംശം എന്നു സിദ്ധിച്ചു.

## അപ്പ് (വെള്ളം)

ഇതു സ്ഥൂലപ്രപഞ്ചത്തിന്റെ നിലനില്പിനു് ഏറെക്കുറെ വായുവിനെപ്പോലെ പ്രാധാന്യമുള്ളതാണു്. ജനിച്ചു വളരുന്ന ഏതെങ്കിലും ഒന്നിന്റെ ഒരു ബിന്ദുവിൽനിന്നുമുള്ള വളർച്ചയ്ക്കു പരിണാമം സംഭവിച്ചിരിക്കണം. പരിണാമം സംഭവിക്കണമെങ്കിൽ വെള്ളം ആവശ്യമായ അളവിൽ ഉണ്ടായിരിക്കണം. ഉണ്ടായി വളർന്നു നശിക്കുന്ന എല്ലാററിലും പൃഥിവ്യംശത്തെക്കാൾ കൂടുതലായുള്ളതു് ജലാംശമാണു്.

# ശരീരത്തുള്ള വെള്ളത്തിന്റെ ധർമ്മം

1) ശരീരത്തുള്ള ആഗ്നേയാംശത്തെ വഹിയ്ക്കുകയും ക്രമപ്പെടുത്തുകയും ചെയ്യുക.

2) ശരീരത്തുള്ള പാർത്ഥിവാംശത്തെ വഹിക്കുക.

3) പരിണാമത്തിൽകൂടി ശരീരത്തെ വളർത്തുന്നതിനും നിലനിറുത്തുന്നതിനും വേണ്ടതൊക്കെ ചെയ്യുക.

4) കഴിയ്ക്കുന്ന ആഹാരത്തെ പചിപ്പിയ്ക്കുന്നതിനും രക്തത്തിൽ വലിച്ചെടുത്ത് ശരീരത്തുള്ള ഓരോ അണുക്കളിലും കൊണ്ടുചെന്നെത്തിക്കുന്നതിനും സഹായിക്കുക.

5) ചയാപചയം നടക്കുമ്പോൾ ഉണ്ടാകുന്ന അഴുക്കുകളെ വെള്ളത്തിൽ കലർത്തി ശരീരത്തിന്നു പുറത്തുകൊണ്ടുകളയുക.

6) ശരീരത്തിന്നാവശ്യം വേണ്ട ശുദ്ധീകരണം നടത്തുക.

7) ശരീരത്തിന്റെ പ്രധാന ഭാഗമായ (വാതവാഹക നാഡികളുടെ കേന്ദ്രമായ) തലച്ചോറ്, സുഷുമ്നാ നാഡി(Spinal Cord) ഇവകളെ വെള്ളത്തിന്നുള്ളിൽ തന്നെ സൂക്ഷിച്ചിരിയ്ക്കുന്നു.

8) ബീജം എത്തിയ്ക്കൽ, അതിന്റെ സങ്കലനം, ഗർഭം സൂക്ഷിയ്ക്കൽ, പ്രസവിയ്ക്കുവാൻ സഹായിയ്ക്കൽ തുടങ്ങിയവയ്ക്ക് വെള്ളം ഒരു പ്രധാന പങ്കുവഹിക്കുന്നു.

9) ശരീരത്തിന്റെ എല്ലാ ഭാഗത്തും എല്ലാസമയവും രക്തം ചുററിക്കറങ്ങിക്കൊണ്ടിരിയ്ക്കുന്നു. ധമനിവിലയങ്ങളിലുമുള്ള രക്തത്തിന്റെ പ്രവാഹം തടയപ്പെട്ടാൽ ആ അണു നശിയ്ക്കുകയാണു്. അങ്ങനെ സർവ്വപ്രധാനമായ രക്തചംക്രമണം നടക്കണമെങ്കിൽ ആവശ്യം വേണ്ട ജലം അതിൽ ഉണ്ടായിരിക്കണം. ആവശ്യത്തിനുള്ള ജലമില്ലെങ്കിൽ രക്തചംക്രമണത്തിനുള്ള കഴിവു നശിച്ചു ജീവികൾ മരിയ്ക്കുന്നു. രക്തജലത്തിന്റെ കുറവുകൊണ്ടാണു് ദാഹം തോന്നിയ്ക്കുന്നതു്. ദാഹം തീർക്കാൻ കൊടുക്കുന്ന ജലം കൊണ്ടാണു് രക്തജലത്തിന്റെ കുറവു പരിഹരിക്കുന്നതു്. ജീവികളെ വളർത്തി എടുക്കുന്നതിനു് ഒരു ജലവിതരണപദ്ധതിതന്നെ പ്രകൃതി ആസൂത്രണം ചെയ്തിട്ടുണ്ടു്. ജലാശയത്തിൽ കെട്ടിക്കിടക്കുന്ന മലിനജലത്തിൽനിന്നും നല്ല വെള്ളം മാത്രം ആവിയാക്കി വായു ചലനത്താൽ ഭൂവിഭാഗങ്ങളുടെ മുകളിൽ കൊണ്ടുവന്നു് തണുപ്പിച്ചു് ആവശ്യാനുസരണം വിതരണം ചെയ്യുന്നു. ഇതു് ഒരു ക്രമത്തിലും ചിട്ടയിലും നടക്കത്തക്കവിധത്തിൽ സ്ഥൂലപ്രപഞ്ചവസ്തുക്കളെ സംഘടിപ്പിച്ചിരിയ്ക്കുന്നു. ഓരോരുത്തരുടെയും ആവശ്യത്തിനു് വെള്ളം സംഭരിയ്ക്കുവാൻ കിണറുകളും കുളങ്ങളും കുഴിച്ചിട്ടാൽ അതു നിശ്ശേഷം വററുന്നതിനു മുൻപു് വീണ്ടും വെള്ളം നിറച്ചുതരികയായി. വൃക്ഷലതാദികൾക്കു ജീവിയ്ക്കണമെങ്കിൽ ഭൂമിയുടെ മുകൾപ്പരപ്പിൽ വെള്ളം കിട്ടണം. വെ

ളമയം ഭൂമിയുടെ മുകൾപ്പരപ്പിൽ കുറഞ്ഞു് അവ
യ്ക്കു് ഇനി ജീവിക്കുവാൻ സാധിക്കുന്നില്ല എന്ന അ
വസ്ഥവരെ വരാറുണ്ടു്. അവ നശിയ്ക്കുന്നതുവരെ
കാത്തുനില്ക്കാതെ ദാഹത്തിന്നു വെള്ളം കൊടുക്കും
പോലെ മഴരൂപത്തിൽ ജലവിതരണം നടക്കുന്ന
തും പ്രപഞ്ചത്തിന്റെ സംവിധാനവിശേഷമാണു്.
ഭൂഗോളത്തിന്നു വിള്ളൽ സംഭവിച്ചോ മറ്റോ സമു
ദ്രജലത്തിന്റെ അളവു കുറഞ്ഞാൽ അതു നിക
ത്താൻവേണ്ടിയും ഒരു പ്രളയത്തിന്നുപോലും ആവ
ശ്യമായ ജലം മഞ്ഞുകട്ടകളായി ഭൂഗോളത്തിന്റെ
ഉത്തരധ്രുവത്തിൽ സ്റ്റോറാക്കിച്ചെയ്തിട്ടുണ്ടു്. ഭൂഗോ
ളത്തിന്നു മൊത്തത്തിൽ ഒരു ചലനമുണ്ടാവുകയും
സൂര്യരശ്മി നേരെ ഉത്തരധ്രുവത്തിൽ പതിയുകയും
ചെയ്താൽ നിമിഷങ്ങൾക്കകം ഭൂഗോളം വെള്ള
ത്തിൽ മുങ്ങുകയായി. സ്ഥൂലപ്രപഞ്ചത്തിലെ വെള്ള
ത്തിന്റെ അളവു്, ആവശ്യം, പ്രവൎത്തനങ്ങൾ,
അതിന്റെ ശാസ്ത്രീയസംവിധാനം എന്നിവയുടെ
പൂൎണ്ണവിവരണം നല്കുവാൻ മനുഷ്യനുള്ള കഴിവു്
അപൎയ്യാപ്തമാണു്. ത്രിദോഷത്തിൽ വെള്ളത്തിന്റെ
പ്രാധാന്യം അതിന്റെ വിവരണത്തിൽ അവിട
വിടെ വ്യക്തമാക്കുന്നുണ്ടു്. വെള്ളമെന്നൊന്നില്ലാത്ത
അവസ്ഥനോക്കാം. പാൎത്ഥിവം, ആഗ്നേയം, വായ
വ്യം, ആകാശം—ഇത്രയുമാണു്. പാൎത്ഥിവം ജല
ത്തിന്റെ അഭാവത്തിൽ അഗ്നിയിൽപ്പെട്ടു് ആരംഭ
ത്തിലെ ഭസ്മമാകുമായിരുന്നു. അതു വസ്തുക്കളായി

രൂപംപ്രാപിക്കുകയില്ലായിരുന്നു. ഭൂഗോളത്തിന്റെ മൂന്നിൽ രണ്ടുഭാഗം വരുന്ന ജലം അഗ്നിയിൽനിന്നും ഭൂമിയെ രക്ഷിക്കുവാനും പരിണാമങ്ങളിൽക്കൂടി ജീവികളെ വളർത്തിഎടുക്കുവാനും അവശ്യം ആവശ്യമാണെന്നു് തികച്ചും വ്യക്തമാണു്.

## വെള്ളം മനുഷ്യശരീരത്ത്

ശരീരത്തിലടങ്ങിയിരിക്കുന്ന ജലാംശം ഏകദേശം ശരീരത്തിന്റെ ഭാരത്തിന്റെ എഴുപതു ശതമാനംവരും. ഇതിൽ ഇരുപതു ശതമാനം ശരീരാണുക്കൾക്കുവെളിയിൽ സ്ഥിതിചെയ്യുന്നു. രക്തത്തിൽ ഉള്ള ജലാംശം, രസത്തിൽ (Limph) ഉള്ള ജലാംശം ശ്വാസകോശത്തിനും ഹൃദയത്തിനും പുറത്തുള്ള അറകളിൽ കാണുന്ന അല്പമായ ജലാംശം, അസ്ഥിതുടങ്ങിയിട്ടുള്ള ഭാഗത്തിന്റെ അണുക്കൾക്കുള്ളിൽ കാണുന്ന ജലാംശം, ഉദരഗുഹയിൽ കാണുന്ന ജലാംശം ഇതൊക്കെയാണു് 20%ത്തിൽ ഉൾപ്പെടുന്നതു്. ശരീരാണുക്കൾക്കുള്ളിൽ ഏകദേശം അൻപതു ശതമാനം ജലം സ്ഥിതി ചെയ്യുന്നു. ആരോഗ്യാവസ്ഥയിൽ ശരീരത്തിലെ ജലത്തിന്റെ അളവു് ഏകദേശം കൃത്യമായി സൂക്ഷിക്കപ്പെടുന്നു. ജലാംശത്തിന്റെ അളവിലുണ്ടാകുന്ന കുറവു് ദാഹത്തിന്റെ രൂപത്തിൽ നമുക്കനുഭവപ്പെടുന്നു. ജലം നാം സ്വീകരിക്കുന്നതും വിസർജ്ജിക്കപ്പെടുന്നതും ഏതാണ്ടു തുല്യഅളവിലാണു്. നാം ജലാംശം സ്വീകരിക്കുന്നതു് തനി വെള്ളമായിട്ടോ മറ്റുപാനീയങ്ങളായിട്ടോ

കട്ടിയുള്ളതും കട്ടിയില്ലാത്തതുമായ ആഹാരപദാൎത്ഥത്തിൽ അടങ്ങിയിരിക്കുന്ന ജലമായിട്ടോ ആണു്. തൊലി, ഉച്ഛ്വാസവായു, മൂത്രം, മലം എന്നീ മാൎഗ്ഗങ്ങളിൽ കൂടി അതു് വിസൎജ്ജിക്കപ്പെടുന്നു. തൊലിപ്പുറത്തുകൂടിയും ശ്വാസകോശത്തിൽകൂടിയും നഷ്ടപ്പെടുന്ന ജലാംശം ആകെ നഷ്ടപ്പെടുന്നതിന്റെ ഏകദേശം മൂന്നിൽ ഒന്നുവരും. ശ്വാസകോശംവഴിയായും ത്വക്കിൽകൂടിയും നഷ്ടപ്പെടുന്ന ജലാംശത്തിന്റെ അളവു് അന്തരീക്ഷത്തിലെ ചൂടിനെയും ജലസാന്ദ്രതയെയും ആശ്രയിച്ചു് വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും. അന്തരീക്ഷജലസാന്ദ്രത കൂടുതലാണെങ്കിൽ ശരീരത്തിൽനിന്നും ജലം ആവിയായി പോകുന്നതിന്റെ അളവു് കുറഞ്ഞിരിക്കും. ശരീരത്തിലെ ചൂടു കൂടുകയാണെങ്കിൽ ശ്വാസോച്ഛ്വാസത്തിന്റെ എണ്ണം വൎദ്ധിക്കും. അതിനനുസരണമായി വായുവിൽകൂടി വെളിയിലേയ്ക്കു പോകുന്ന ജലത്തിന്റെ അളവുകൂടും. അങ്ങനെ ശരീരത്തിനു് ചൂടുകൂടുതലായിട്ടുണ്ടാകുന്ന അവസ്ഥകളിൽ ശരീരത്തുനിന്നും ജലാംശം കൂടുതലായി നഷ്ടപ്പെടുന്നു.

ശരീരത്തിലെ ജലത്തിന്റെ അളവു സൂക്ഷിക്കുന്നതു് വളരെ ശക്തമായ ചില നിയമങ്ങൾമൂലമാണു്. രക്തത്തിന്റെ ഘടന, വൃക്കകളുടെ പ്രവൎത്തനം, ചിലപിത്തദ്രവങ്ങളുടെ പ്രവൎത്തനം, ശരീരാണുക്കളിലുള്ള ദ്രവത്തിന്റെ സാന്ദ്രത മുതലായവയാൽ പ്രധാനമായും വെള്ളത്തിന്റെ അളവു് സൂക്ഷിച്ചു നിലനിറുത്തുന്നു. ശരീരത്തുള്ള ജലാംശം കുറയുന്ന അവസ്ഥയുണ്ടായാൽ ശരീരത്തുള്ള രക്തജലത്തിന്റെ സാന്ദ്രത വൎദ്ധിക്കുകയും വൃക്കകളുടെയും

മററും പ്രവൎത്തനം കുറയ്ക്കുകയും അങ്ങനെ വെള്ളത്തിൻെറ വെളിയിലേയ്ക്കുള്ള സ്രവണത്തെ കുറയ്ക്കുകയും ചെയ്യുന്നു. അതോടൊപ്പം ദാഹം തോന്നിക്കുകയും ആവശ്യത്തിനു് ജലം കുടിയ്ക്കുകയും ചെയ്യുന്നു.

# പൃഥിവി

പൃഥിവിയെ ആകാശം തുടങ്ങി വെള്ളംവരെയുള്ളതിൻെറ വിവരണങ്ങൾപോലെ അത്ര ലഘുവായി വിവരിക്കാവുന്നതല്ല. സ്ഥൂലപ്രപഞ്ചത്തിൽ ആകാശം, വായു, അഗ്നി, വെള്ളം ഇവയൊഴിച്ചു് പഞ്ചേന്ദ്രിയങ്ങളാൽ അറിയപ്പെടുന്നതെല്ലാം പൃഥിവിയാണു്. ജലാശയങ്ങളിലും ഭൂദേശങ്ങളിലുമായി കാണുന്ന വസ്തുക്കളുടെ മൂൎത്തഭാവം പൃഥ്വ്യംശസംഭവമാണു്. പൃഥിവ്യംശങ്ങളുടെ സൂക്ഷ്മപഠനത്തിനു് പ്രപഞ്ചത്തിലുള്ള എല്ലാ സ്ഥൂലപദാൎത്ഥങ്ങളേയും വിഘടിപ്പിച്ചു പഠിക്കേണ്ടതാണു്. ഭൂഗോളത്തിൻെറ ഓരോ മണൽത്തരിപോലും വിഘടിപ്പിച്ചു പഠിക്കേണ്ടതായിവരുന്നു. ഈ പ്രകാരം പൃഥിവ്യംശത്തെ ഘടകങ്ങളായി തിരിച്ചു് നൂറു ശതമാനവും സൂക്ഷ്മമായി പഠിച്ചില്ലെങ്കിൽ ശരീരത്തെ ഘടകങ്ങളായി തിരിച്ചു് നൂറുശതമാനവും പഠിക്കുവാൻ സാധിക്കുകയില്ല. ഒരു മനുഷ്യൻെറ രൂപത്തിലും, ഗുണത്തിലും, വൎണ്ണത്തിലും, പാരമ്പര്യത്തിലും, സംഘടനയിലും, സംസ്കാരത്തിലും സങ്കോചിച്ചതാണു് മൈക്രോസ്കോപ്പുകൊണ്ടു മാത്രം കാണാവുന്ന ബീജാണു. അതുപോലെ പാഞ്ചഭൗതിക വസ്തുക്കൾ പ്രപ

ഞ്ചത്തിൽ എന്തെല്ലാമുണ്ടോ അതെല്ലാം സങ്കോചിച്ചുണ്ടായതാണാത്രൂപം. ഇതിൽ നേരത്തെ വിവരിച്ച ആകാശം, വായു, അഗ്നി, അപ്-ഇത്രയും കഴിച്ച് ബാക്കിയുള്ളതെല്ലാം പൃഥിവ്യംശമാണ്.

ഭൂമിയിലുള്ളതെല്ലാം മനുഷ്യനിൽ ഏതെങ്കിലുംവിധത്തിൽ അടങ്ങീട്ടുണ്ടോ? ഉണ്ട് എന്നു ധൈര്യമായി പറയുവാനുള്ള വെളിച്ചം ശാസ്ത്രം തരുന്നുണ്ട്.

പ്രപഞ്ചത്തിലുള്ള പാഞ്ചഭൗതിക വസ്തുക്കളെ ആറു രസങ്ങളിലും ഇരുപതു ഗുണങ്ങളിലും ഉൾക്കൊള്ളിച്ചിരിക്കുന്നു. ഈ ആറു രസങ്ങളിലും ഇരുപതു ഗുണങ്ങളിലും ഉൾക്കൊള്ളാത്ത എന്തെങ്കിലും ലോകത്തില്ല. ഈ ആറു രസങ്ങളും ഇരുപതുഗുണങ്ങളും മനുഷ്യനിൽതന്നെ ഉള്ളതാണ്. ഇതു മനുഷ്യനെ നിയന്ത്രിക്കുന്ന ത്രിദോഷത്തിന്റെ ഗുണങ്ങളും രസങ്ങളും തന്നെയാണ്. ലോകത്തുള്ള എല്ലാ വസ്തുക്കളിലും ഇതു വ്യത്യസ്ഥ അളവിൽ സ്ഥിതി ചെയ്യുന്നു. മൂർഖൻപാമ്പിന്റെ വിഷത്തിന്റെ അതേ ഗുണങ്ങൾ മറെറാരുപ്രകാരത്തിൽ കാന്താരിമുളകിലും മദ്യത്തിലും അടങ്ങിയിരിക്കുന്നു. കുറെ അധികം കാന്താരിമുളക് അരച്ചുകലക്കി കുടിച്ചാൽ ഒരുവൻ മരിക്കും. ഒരു മുളകുതന്നെ ചവച്ചരച്ചു തിന്നാൻ പ്രയാസമാണ്. നാലു കാന്താരിമുളകും ഒരുമുറി തേങ്ങയും അല്പം ഉപ്പും പുളിയും ചേർത്തു ചട്ടിണിയുണ്ടാക്കിയാൽ ഒരു സ്വാദേറിയ ഒരാഹാരമായി മാറി. ചെറിയ അളവിൽ സ്വാദേറിയ ഒരു സാധനം വലിയ അളവിൽ വിഷത്തിനുതുല്യം മാരകമാണ്. അനേകം കാന്താരിമുളകിന്റെ തീക്ഷ്ണാദി

ഗുണങ്ങൾ സങ്കോചാവസ്ഥയിൽ ഒരുതുള്ളി പാമ്പിൻവിഷത്തിലുണ്ടു്. ശരീരത്തിലുള്ള എല്ലാ ഘടകങ്ങളെയും തിരിച്ചറിഞ്ഞാൽ ഭൂമിയിൽ സ്ഥൂലരൂപത്തിലുള്ളതിന്റെ എല്ലാം പഠനമായിരിക്കും അതു്. ഒരു ചെടിയിലുള്ള ഏതെങ്കിലുമൊരു ഘടകം മനുഷ്യനിലോ മനുഷ്യനിലുള്ള ഏതെങ്കിലും ഘടകം ആ ചെടിയിലോ ഇല്ലെന്നു പറയുന്നതു ശരിയല്ല. അതു തിരിച്ചറിയുവാനുള്ള കഴിവില്ലെന്നുള്ളതാണു ശരി. ഒരു പരമാണുഗുരുമുതൽ പിചരിലംവരെയുള്ള ഇരുപതു ഗുണങ്ങളോടുകൂടിയതാണു്. ഇതു സൂക്ഷ്മപ്രപഞ്ചത്തിലെ തന്മാത്രകൾ ഒന്നിച്ചു കൂടിയപ്പോൾ ഉണ്ടായ ഗുണമാണു്. ഈ പരമാണുക്കൾ ചേർന്നാണു് സ്ഥൂലപ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ഉണ്ടായിട്ടുള്ളതു്. അതുകൊണ്ടു് മേൽകുറിച്ച ഇരുപതു ഗുണങ്ങൾ സകല വസ്തുക്കളുടെയും ഗുണങ്ങളായി. ഈ ഇരുപതു ഗുണങ്ങൾ ഇല്ലാത്ത ഒരു സ്ഥൂലവസ്തു ഇല്ല. ലോകത്തുള്ളതെല്ലാം ആയുർവ്വേ ഔഷധഗ്രൂപ്പിൽ ഉൾപ്പെടുത്തിയിരിക്കുന്നതു് അതെല്ലാം കൂടിയതാണു് ശരീരം എന്നു പ്രഖ്യാപിയ്ക്കലാണു്.

മനുഷ്യനു് അന്വേഷിച്ചു കണ്ടെത്തുവാൻ സാധിക്കാത്തത്ര ബൃഹത്തായ ഈ ഭൂമിയെ മുഴുവനും ഘടകങ്ങളായി തിരിക്കുവാനും അതു രേഖപ്പെടുത്തുവാനും അസാദ്ധ്യമാണു്. അതുകൊണ്ടു് ഭൗമാംശത്തെ മുഴുവൻ ഉൾക്കൊള്ളത്തക്ക വിധത്തിൽ 20 ഗുണങ്ങളും 6 രസങ്ങളുമെന്നു വിഭജിച്ചിരിക്കുന്നു. ഗുണം, രസം, വീര്യം, പ്രഭാവം ഇവ വ്യത്യസ്തരീതിയിൽ വരത്തക്കവണ്ണവും രൂപ

വൈവിധ്യത്തോടുകൂടിയും വസ്തുക്കളെ സംഘടിപ്പിച്ചിരിക്കുന്നു. ഒരു ലോഹഫാക്ടറിയിൽ നിർമ്മിക്കുന്ന സാധനങ്ങൾ—പാളംഫോൻ, മോട്ടോർമിഷീൻ, പ്ലെയിൻമിഷീൻ, റേഡിയോ തുടങ്ങിയുള്ളവ നിരത്തിവച്ച് അതിലെല്ലാം കറണ്ടു കടത്തിവിടുക. അപ്പോൾ ഒരിടത്തുതന്നെ കിടക്കുന്നതും ഓടുന്നതും പറക്കുന്നതും പാടുന്നതും കാണാം. ഇതുപോലെതന്നെ 6 രസങ്ങളും 20 ഗുണങ്ങളും ഉള്ള സ്ഥൂലപദാർത്ഥങ്ങളെ (പരമാണുക്കളെ)ക്കൊണ്ട് ഉണ്ടാക്കപ്പെട്ട വിവിധരൂപത്തിലുള്ള ശരീരങ്ങളിൽ പ്രാണശക്തിപ്രവാഹമുണ്ടെങ്കിലും ഒരിടത്തുനിന്നു വളരുന്നതും പാടിപറക്കുന്നതുമുണ്ടായതു രൂപംകൊടുത്തതിന്റെ സാമർത്ഥ്യമാണ്. Protoplasm, Blood siram, Mete Internal secretions Brain തുടങ്ങിയുള്ള ശരീരഭാഗങ്ങളിൽ എന്തൊക്കെയുണ്ട്, അതെന്തെല്ലാംകൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്നു എന്ന് ആധുനിക ശാസ്ത്രത്തിന് ഇനി എത്രായിരം വർഷങ്ങൾക്കകം തീർത്തുപറയുവാൻ സാധിക്കുമോ അത്രയും വർഷങ്ങൾകൊണ്ടു ഭൂമിയുടെ ഘടകങ്ങളും തീർത്തു പറിക്കുവാൻ സാധിക്കും എന്നുള്ളതായിരിക്കും ശരി. ഇതു ജ്ഞാനേന്ദ്രിയത്തെക്കൂടി യന്ത്രവല്ക്കരിച്ച് വികസിപ്പിക്കാതെ സാദ്ധ്യവുമല്ല.

ഒരു ബീജാണുവിനെ സംബന്ധിച്ചുള്ള പൂർണ്ണപഠനത്തിന്റെപോലും ഇന്നുള്ള കഴിവു പരിമിതമാണ്. അതിന്റെ പിതാവിന്റെ പിതാക്കൾക്ക് പാരമ്പര്യമായി കിട്ടിയ ആറര അടി നീളവും മുഴുത്ത പ്രാഭവവുമുള്ള ശരീരഘടനാവൈശിഷ്ട്യം അതിൽ എങ്ങിനെ ഉൾക്കൊണ്ടിരി

ക്കന്നു; അതിന്റെ രൂപംനല്കിയ സ്ഥൂലവസ്തുക്കളുടെ സൂക്ഷ്മ പഠനം, ആ വസ്തുക്കൾ അപ്രകാരം സങ്കോചിച്ചു സംഗ്രഹിക്കുവാനുണ്ടായ നിയമം, ആ കൂട്ടംചേരലിന്റെ സംസ്കാരം അതിൽ എങ്ങിനെ വന്നുചേർന്നു ഇതെല്ലാം അറിയേണ്ടിയിരിക്കുന്നു. നേരത്തെ സൂചിപ്പിച്ചതുപോലെ ലോകത്തുള്ളതെല്ലാം ഘടകങ്ങളായി തിരിച്ചു കാണുവാൻ കഴിയുന്നു എങ്കിൽ അതിന്റെയെല്ലാം പല അളവിലും സ്വഭാവത്തിലും സങ്കോചിച്ചുണ്ടായ രൂപമാണു് ശിശുവെന്നും അതു് മാതാവിന്റെ രക്തത്തിൽനിന്നും അതേ ഘടകങ്ങൾതന്നെ സ്വീകരിച്ചു വളരുന്നു എന്നും മനസ്സിലാക്കാം.



ആയുർവ്വേദ ശാസ്ത്രകാരന്മാർ പാഞ്ചഭൌതികമായതിനെ അളന്നു തിട്ടപ്പെടുത്തത്തക്കവിധത്തിൽ ഒരു കണക്കെടുത്തു. ലാഘവബുദ്ധിയോടും ശാസ്ത്രീയമായും അതു കൈകാര്യംചെയ്തു. ലോകത്തെയ്ക്കു് ഏററവും ബൃഹത്തായതും ലോകാരാദ്ധ്യമായതുമായ ആയുർവ്വേദൗഷധനിഘണ്ടു സംഭാവനചെയ്യുവാൻ കഴിഞ്ഞതു അതിനു തെളിവാണു്.

വെറും സ്ഥൂലഘടകങ്ങളിൽകൂടിയുള്ള പൃഥിവിയെ സംബന്ധിച്ച പഠനത്തിനു് ആയുർവ്വേദശാസ്ത്രകാരന്മാർ നമ്മെ പ്രേരിപ്പിക്കാതിരുന്നതിന്റെ കാരണമാണു് മേൽ വിവരിച്ചതു്.

ത്രിദോഷത്തിൽ വാതം പിത്തം ഇവയെ സംബന്ധിച്ചു സാമാന്യമായി വിവരിച്ചു. ഇനി കഫത്തെ സംബന്ധിച്ചാണു് വിവരിക്കേണ്ടതു്. പൃഥിവിയുടേയും

വെള്ളത്തിന്റെയും സംയുക്തതയിൽ പരിണാമം സംഭവിച്ചതാണ് കഫം. പൃഥിവിയെ സംബന്ധിച്ച പഠനം കഫത്തെ വിവരിക്കുന്നതിന് ആവശ്യമായതിനാലാണ് പൃഥിവിയെ സംബന്ധിച്ച് നാമമാത്രമായി വിവരിച്ചതു്.

## കഫം

ഒരു മനുഷ്യന്റെ സ്ഥൂലഭാവങ്ങൾ സങ്കോചിച്ചുണ്ടായതാണ് അവന്റെ ബീജാണുവിന്റെ സ്ഥൂലരൂപം. പ്രപഞ്ചത്തിലുള്ള പാഞ്ചഭൗതികവസ്തുക്കളുടെ സങ്കോചാവസ്ഥയാണ് ആ ബീജാണുവിനു രൂപംനല്കിയ സ്ഥൂലവസ്തു എന്നതു് മറെറാരു വിവരണമാണ്. ജീവിച്ചുകൊണ്ടിരിക്കുന്ന ഒരു ശരീരാണുവിൽ (Cell–ൽ) നേരത്തെ വിവരിച്ച വാതപിത്തങ്ങൾ ഒഴിവാക്കിയാൽ ബാക്കിയുള്ള സ്ഥൂലഭാവമാണ് കഫം. ഒരു ബീജാണുവിന്റെ രൂപം കഫാത്മകമാണ്. ഭൂമിയുടെ എല്ലാ ഘടകങ്ങളും പ്രത്യേകം പ്രത്യേകം ആവശ്യമുള്ള അളവുകളിൽ എടുത്തു പൊടിച്ചു വെള്ളം ചേർത്തരച്ച് അഗ്നിയുടെ സഹായത്താൽ പാകം വന്നതാണ് എന്നതിന്റെ സ്ഥൂലരൂപത്തെ ചിത്രീകരിക്കാം. കഫത്തിന്റെ സൂക്ഷ്മഭാവം ത്രിദോഷമൂലതത്വത്തിൽകൂടി വ്യക്തമാക്കുന്നുണ്ട്. ശരീരത്തിന്റെ രൂപവും മററു ദോഷങ്ങൾക്കധിഷ്ഠാനവും ശരീരാണുക്കളെ സന്ധിപ്പിച്ചു നിലനിറുത്തുന്നതും ഈ കഫമാണ്.

## കഫത്തിൻെറ ഗുണങ്ങൾ

സ്നിഗ്ധത, തണുപ്പ്, കട്ടിതോന്നിക്കുക,
മന്ദത, ശ്ലക്ഷ്ണത, മൃത്സ്നത, സ്ഥിരത.

ഇവ ഏഴും കഫഗുണങ്ങളാണ്. അതായതു് ഈ ഏഴു ഗുണങ്ങളാൽ ശരീരത്തു ദർശിക്കപ്പെടുന്നതാണ് കഫം. ഇതിൽ ചില ഗുണങ്ങൾ പിത്തദ്രവത്തിനു കാണുന്നതുകൊണ്ടു പിത്തദ്രവത്തിൽ കുറെ ഭൂമാംശവുംകൂടി അടങ്ങിയിരിക്കുന്നു എന്നു മനസ്സിലാക്കാം. ശരീരത്തിനു രൂപം കൊടുത്തിരിക്കുന്ന വസ്തു കഫമാണ്. മേൽ കാണുന്ന ഏഴു ഗുണങ്ങൾ ശരീരത്തുനിന്നും മാററി കഴിഞ്ഞാൽ ശരീരമെന്നൊന്നില്ലാതാകും. ഈ ഏഴു ഗുണങ്ങളിൽ ജലത്തിൻെറ ഗുണം മാററിക്കഴിഞ്ഞാൽ ബാക്കിയുള്ളതു മുഴുവൻ ഭൂമമാണ്. ഫാൻ ഇരുമ്പുകൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്നു എന്നു പറയുമ്പോലെ മനുഷ്യനെ മണ്ണുകൊണ്ടുണ്ടാക്കിയിരിക്കുന്നു എന്നു പറയുന്നതിൽ തെററില്ല. മനുഷ്യനെ മണ്ണുകൊണ്ടുണ്ടാക്കിയിരിക്കുന്നു എന്നും അവൻ മണ്ണായി മാറുന്നു എന്നും സാധാരണ ആളുകൾ പറയാറുള്ളതു് എത്ര അർത്ഥവത്താണെന്നു നോക്കുക! ആയിരമടി ചതുരത്തിൽ പതിനഞ്ചടി പൊക്കത്തിൽ പലകകൊണ്ടൊരു പെട്ടിയുണ്ടാക്കുക. ആ പെട്ടിയിൽ സാധാരണ മണ്ണിട്ടു നിറയ്ക്കുക. എന്നിട്ട് ചീര, നെല്ല് തുടങ്ങി തെങ്ങുവരെ ആ മണ്ണിൽ വളരുന്നു. അതായതു് ഒരു മനുഷ്യൻെറ സ്ഥൂലശരീരത്തിന് വെള്ളമൊഴിച്ചുള്ളവ മുഴുവനും ആ മണ്ണിൽനിന്നും ലഭിക്കുന്നു.

## മനുഷ്യൻെറ സ്ഥൂലരൂപം മണ്ണുകൊണ്ട് ഉണ്ടാക്കപ്പെട്ടിരിക്കുന്നു.

ഇതിനു് വ്യക്തമായ വിവരണം സാദ്ധ്യമാണോ എന്നു പരിശോധിക്കാം. ഭാരതീയശാസ്ത്രങ്ങളിൽ പഞ്ചഭൂതനിർമ്മിതമാണു് ശരീരമെന്നു വിവരിച്ചിട്ടുണ്ടല്ലോ. പഞ്ചഭൂതത്തിൽ ആകാശം, വായു, അഗ്നി—ഇവ മൂർത്തദ്രവ്യങ്ങളല്ല. പിന്നീടുള്ളതു പൃഥിവിയും ജലവുമാണു്. ഏതെങ്കിലും ഒരു വസ്തുവിൽ മൂർത്തസ്വഭാവത്തിൽ കാണാൻ കഴിയുന്നതു ജലവും പൃഥിവിയുമാണു്. അതിൽ പരിശുദ്ധമായജലം മാററിക്കഴിഞ്ഞാൽ ബാക്കി കാണുന്നതെല്ലാം പൃഥിവി അഥവാ മണ്ണു് ആണു്. അപ്പോൾ മണ്ണുകൊണ്ടാണു് പ്രപഞ്ചത്തിലുള്ള സ്ഥൂലപദാർത്ഥങ്ങളെല്ലാം ഉണ്ടാക്കപ്പെട്ടിരിക്കുന്നതു് എന്നു വ്യക്തമായും ധരിക്കാം. അതുകൊണ്ടു മനുഷ്യൻെറ സ്ഥൂലരൂപവും മണ്ണുകൊണ്ടുണ്ടാക്കപ്പെട്ടിരിയ്ക്കുന്നു. ഇപ്രകാരംതന്നെ സൂക്ഷ്മദൃക്കുകളായ നബിതിരുമേനിയും യേശുക്രിസ്തുവും പറഞ്ഞിട്ടുണ്ടു്. ശാസ്ത്രജ്ഞന്മാർ, ഗവേഷകന്മാർ തുടങ്ങി ബുദ്ധിവികാസം ലഭിച്ചിട്ടുള്ള ജനവിഭാഗങ്ങളെല്ലാംതന്നെ യേശുക്രിസ്തുവിൻെറയോ നബിതിരുമേനിയുടെയോ ഋഷികളുടെയോ വചനങ്ങൾ അർത്ഥശൂന്യങ്ങളാണെന്നു് അഭിപ്രായപ്പെട്ടിട്ടില്ല. അവയുടെ അർത്ഥം ഗ്രഹിക്കുവാൻവേണ്ടി പാടുപെടുന്നതായേ അറിയുവാൻ കഴിഞ്ഞിട്ടുള്ളു. "വല്ലാഹു അംബതക്കും മിനൽ അറ്ളിനബാതാ" (ദൈവം നിങ്ങളെ ഭൂമിയിൽനിന്നും ഒരു പ്രകാരത്തിലുള്ള മുളപ്പിയ്ക്കൽ മുളപ്പിച്ചിരിയ്ക്കുന്നു.) ഖുർ ആൻ 81—17. "ഖലഖകാമിൻ

തുറാബിൻ" (നിന്നെ മണ്ണിൽനിന്നും സൃഷ്ടിച്ചിരിക്കുന്നു.) ഖുർ ആൻ 18—17.

Give 2 : 7—: And the Lord God formed man of the dust of the ground and breathed in to his nostiuls the breath of life; and man become a living soul. (ഉല്പത്തിപുസ്തകം രണ്ടാം അദ്ധ്യായം ഏഴാം വാക്യം—യഹോവയായ ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ നിർമ്മിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസമൂതി മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു.) ഈ പ്രകാരം മണ്ണാണ് മനുഷ്യൻ എന്നു തെളിഞ്ഞു. മണ്ണ് ഏതു പ്രകാരം മനുഷ്യനായി എന്നു പരിശോധിക്കാം. ഉദാഹരണമായി ഒരു നെല്ലിനെത്തന്നെ എടുക്കാം. ഒരു നെല്ലുമുളച്ചാൽ ഒരു പ്രായംവരെ ആ നെല്ലിനകത്തുള്ള പാർത്ഥിവാംശം ഉപയോഗപ്പെടുത്തി നെൽച്ചെടിയുടെ അവയവങ്ങൾ സംഘടിപ്പിക്കുന്നു. അതിനുശേഷം ആ നെൽച്ചെടിയുടെ ഭാഗങ്ങൾ ഉണ്ടാക്കുന്നതിന് മണ്ണ് ആവശ്യമായി വരുന്നു. മണ്ണിനെ ഉപയോഗപ്പെടുത്തുവാൻ തയാറായി നിൽക്കുന്ന ആ പിഞ്ചുചെടിക്ക് മണ്ണുകൊടുക്കുക. മണ്ണ് സ്വന്തരൂപമാക്കി മാററി ആ ചെടി പൂർണ്ണവളർച്ചയിൽ എത്തുന്നു. എന്നിട്ട് ആ നെൽച്ചെടി സ്വന്തം ശരീരത്തുള്ളതെല്ലാംകൂടി കൂട്ടിച്ചേർത്ത് നെല്ലുണ്ടാക്കുവാൻ തുടങ്ങുന്നു. അതിന്റെ അവസ്ഥാഭേദങ്ങൾ കഴിയുമ്പോൾ നെല്ലായിത്തീരുന്നു. ആ നെല്ല് പലപ്രകാരത്തിൽ സംസ്കരിച്ച് ആഹാരപദാർത്ഥമാക്കി മനുഷ്യൻ ഉപയോഗിക്കുന്നു. ആഹ

മാസം പ്രായമുള്ള ഒരു ശിശുവിന്ന് മുലപ്പാലോടൊപ്പം അരിമാത്രംകൊണ്ടുള്ള ആഹാരസാധനങ്ങളും കൊടുക്കുക. ഒരു വയസ്സാകുമ്പോൾ മുലപ്പാൽ നിറുത്തീട്ട് അരികൊണ്ടുള്ള ഭക്ഷണം മാത്രം കൊടുക്കണം. മൂന്ന് വയസ്സാകുമ്പോൾ ആ കുട്ടിയെ പരിശോധിയ്ക്കുക; ആ ശിശുവിന്റെ എല്ലാ ധാതുക്കളും വളൎന്നിട്ടുള്ളതായിക്കാണാം. അതായത് ആ ശിശുവിന്റെ ശരീരം കെട്ടിപ്പടുക്കുന്നതിന്നാവശ്യമുള്ള ഭൗമാംശം മുഴുവനും ആ നെല്ലിൽനിന്നും ലഭിച്ചു. മണ്ണ് നെല്ലായി മാറുകയും നെല്ല് മനുഷ്യരൂപമായി തീരുകയും ചെയ്തതിന്റെ ഒരു ചിത്രമാണിത്. ഇപ്രകാരം ഗോതമ്പു തുടങ്ങി ലോകത്തുള്ള എല്ലാ വിഭവങ്ങളും ജീവികൾക്കാവശ്യമായ പാൎത്ഥിവാംശം കൊടുക്കുവാൻ കഴിവുള്ളതാണു്.

കുറെ മണ്ണുപയോഗിച്ചു നെൽച്ചെടി നെല്ലിനെയും ഗോതമ്പുചെടി ഗോതമ്പിനെയും, പ്ലാവു ചക്കയെയും, മാവു മാങ്ങയെയും, കുരുമുളകുചെടി കുരുമുളകിനെയും വെണ്ട വെണ്ടയ്ക്കായെയും ഉണ്ടാക്കുന്നു. കുരുമുളകുകൊടിയും വെണ്ടയും അതിന്റെ ഫലങ്ങളിൽ വ്യത്യസ്ഥ അളവിൽ ആരോഗ്യാംശം സംഘടിപ്പിയ്ക്കുന്നതുപോലെ അതതു ചെടികളുടെ ബീജത്തിന്റെ സംഘടനയ്ക്കനുസൃതമായി മണ്ണിലുള്ള ഘടകങ്ങൾ വ്യത്യസ്ഥ അളവുകളിൽ ഉൾക്കൊണ്ടുകൊണ്ടു് വളൎന്നുവരുന്നു. മണ്ണിലുള്ള സകല ധാതുക്കളും സകലവും അതാതിന്ന് വലിച്ചെടുക്കുവാൻ കഴിയുന്ന അളവുകളിൽ വലിച്ചെടുത്തു് രാസപ്രവൎത്തനത്തിൽ കൂടിയും മറ്റും സ്വന്തം ശരീരമാക്കി മാററിക്കൊണ്ടിരിയ്ക്കുന്നു എന്നു പറഞ്ഞുവല്ലോ. ഈ പ്രക്രിയ അതാതിന്റെ

ശരീരത്തിന്നുള്ളിൽ ഭിന്നഭാഗങ്ങളിൽവച്ചു നടക്കുന്നതുകൊണ്ടു് അതിന്റെ ശരീരത്തിന്റെ ഭാഗങ്ങൾ വ്യത്യസ്തങ്ങളായ പ്രകൃതിയോടും ഗുണങ്ങളോടുംകൂടിയിരിക്കും. അതുകൊണ്ടു് ഔഷധച്ചെടിയുടെ ഭാഗങ്ങളെ ഉപയോഗപ്പെടുത്തേണ്ട രോഗങ്ങളുടെ ഇനത്തിന്നും അവസ്ഥയ്ക്കും അനുസൃതമായി വിഭജിക്കേണ്ടതുണ്ടു്. വിവിധസ്വഭാവത്തിലുള്ള രോഗങ്ങളും അതാതു രോഗങ്ങളുടെ അവസ്ഥകളുംകൂടി കണക്കിലെടുത്തുകൊണ്ടാണു് ഔഷധച്ചെടിയുടെ ഗ്രാഹ്യഭാഗങ്ങളെ നിർണ്ണയിക്കുന്നതു്. നേരത്തെ വിവരിച്ചതുപോലെ ഒരു പെട്ടിയ്ക്കുള്ളിലുള്ള മണ്ണിൽ ഈ വൃക്ഷലതാദികൾ സകലതും വളരുമെങ്കിൽ ആ മണ്ണിൽ അതിന്റെ മൗലികഘടകങ്ങൾ സകലതും അടങ്ങിയിരിക്കുന്നു എന്നു വ്യക്തമാണു്. അതായതു് മനുഷ്യന്റെ സ്ഥൂലശരീരം ആ മണ്ണിൽ സ്ഥിതിചെയ്യുന്നു. ഇപ്രകാരം മണ്ണു് മനുഷ്യന്റെ അസംസ്കൃത ആഹാരപദാർത്ഥമാണെന്നു സിദ്ധിച്ചു. ഈ മണ്ണിനെ വിഭവങ്ങളാക്കുന്ന ജോലിയിൽ വൃക്ഷലതാദികൾ ഏർപ്പെട്ടിരിക്കുന്നു. മണ്ണുകൊണ്ടു് മനുഷ്യരൂപം കെട്ടിപ്പടുക്കുന്നതിന്റെ ഇടയിൽ പ്രവർത്തിക്കുന്ന ഒരു വിഭാഗമാണു് വൃക്ഷലതാദികളെന്നും മണ്ണു് വൃക്ഷലതാദികളിൽകൂടി മനുഷ്യന്റെ സ്ഥൂലരൂപമായി മാറിക്കൊണ്ടിരിക്കുന്നു എന്നും മനസ്സിലാക്കാം. കോടിക്കണക്കിനു ഘടകങ്ങൾ ഉൾക്കൊള്ളുന്ന മണ്ണുപയോഗിച്ചു് മനുഷ്യശരീരം ഉണ്ടാക്കിയിരിക്കുന്നു. ഈ ഘടകങ്ങളെല്ലാം ഇന്ദ്രിയങ്ങളുടെ സാധാരണ കഴിവുപയോഗിച്ചു് അറിയുവാൻ സാദ്ധ്യമല്ല.

# ഇന്ദ്രിയ ഗ്രാഹ്യം അല്ലാത്തതു്
## എന്ന വ്യവഹാരം

ദർശനേന്ദ്രിയം, സ്പർശനേന്ദ്രിയം, ഘ്രാണേന്ദ്രിയം, ശ്രവണേന്ദ്രിയം, രസനേന്ദ്രിയം—ഇങ്ങനെ അഞ്ചിനത്തിലുള്ള ഇന്ദ്രിയങ്ങളെക്കൊണ്ടു് സ്ഥൂലപ്രപഞ്ചത്തെ അറിയുവാൻ കഴിയുന്നു. ഇവയിൽ ദർശനേന്ദ്രിയം, ശ്രവണേന്ദ്രിയം—ഇവയെ യന്ത്രവൽകരിച്ചു വികസിപ്പിക്കുവാൻ ആധുനികശാസ്ത്രത്തിനു കഴിഞ്ഞിട്ടുണ്ടു്. മൈക്രോസ്കോപ്പുപയോഗിച്ചു് സ്ഥൂലപ്രപഞ്ചത്തിനു കാരണഭൂതമായ പരമാണുവിനെവരെ കാണാം. ആററം പരീക്ഷണങ്ങൾ ഉപഗ്രഹം ഇതെല്ലാം നേത്രേന്ദ്രിയത്തെ വികസിപ്പിച്ചതിലുണ്ടായ നേട്ടങ്ങളാണ്. മൈക്രോഫോൺ ഉപയോഗിച്ചു് ആകാശത്തു ലയിച്ചുകിടക്കുന്ന ശബ്ദങ്ങൾ കേൾക്കാം. ശക്തിയേറിയ മൈക്രോസ്കോപ്പുപയോഗിച്ചു് ഒരുത്തന്റെ പുറം നോക്കിക്കൊണ്ടിരുന്നാൽ പർവതംപോലുള്ള അവന്റെ പുറത്തുള്ള കുളംപോലുള്ള രോമകൂപങ്ങളിൽ ചക്കപോലുള്ള സാധനങ്ങൾ വന്നുപററുന്നതായി കാണാം. പക്ഷെ അവനതറിയുന്നില്ല. അതുകൊണ്ടു് അവന്റെ സ്പർശനേന്ദ്രിയത്തിന്റെ സ്പർശനശക്തി ഒരു പരിധിവരെയേ ഉള്ളൂ. ഒരു കാന്താരിമുളകും 25-തണ്ടയും ചേർത്തരച്ചു് ഒരു കുടകം വെള്ളത്തിൽ കലക്കി അതിൽനിന്നും ഒരുതുള്ളി രുചിച്ചു നോക്കിയാൽ എരിവുരസം തോന്നുകില്ല. അവന്റെ രസനേന്ദ്രിയത്തിന്റെ കഴിവും ഒരു പരിധിവരെയേ ഉള്ളൂ എന്നതിനു തെളിവാണിതു്. ഒരു മുറിക്കുള്ളിൽ അല്പം വാസനാദ്രവ്യം ലയിപ്പിച്ചാൽ

നല്ലമണം തോന്നും. അത്രയും വാസനദ്രവ്യം ഒരു വലിയ മൈതാനിയിൽ ലയിപ്പിച്ചാൽ അതു മണത്തറിയുവാൻ ഘ്രാണേന്ദ്രിയത്തിനു കഴിവില്ല.

പട്ടിയുടെ ഘ്രാണേന്ദ്രിയത്തിന് മനുഷ്യന്റേതിനേക്കാൾ വളരെ അധികം കഴിവുണ്ടു്. പട്ടിയെ കുററാന്വേഷണങ്ങൾക്കു പ്രയോജനപ്പെടുത്തുവാൻ കഴിയുന്നതു് അതുകൊണ്ടാണു്. സംഭവസ്ഥലം മണത്തറിഞ്ഞു് ഒരതിന്റെ സൂക്ഷ്മമായ മണം മാർഗ്ഗദർശകമാക്കിക്കൊണ്ടു് സംഭവവുമായി ബന്ധപ്പെട്ട ആളിന്റെ പുറകേ പോയി അവനെ പിടികൂടുന്നു.

കണ്ണിന്റെയും ചെവിയുടേയും കഴിവു് യന്ത്രവൽക്കരിച്ചു വളർത്തിയതുപോലെ മററു മൂന്നിന്ദ്രിയങ്ങളുടെ കഴിവുംകൂടി വളർത്തിയാൽ സ്ഥൂലപ്രപഞ്ചത്തെ മുഴുവൻ സൂക്ഷ്മമായി പഠിക്കുവാൻ കഴിയും. അങ്ങനെ ഭൂമിയുടേയും മനുഷ്യന്റേയും അതിസൂക്ഷ്മങ്ങളായ ഘടകങ്ങളെവരെ മനസ്സിലാക്കാൻ സാധിക്കുമെന്നതിനു രണ്ടുപക്ഷമില്ല. യന്ത്രസഹായം കൂടാതെതന്നെ ഭാരതീയശാസ്ത്രജ്ഞന്മാർ സ്ഥൂലപ്രപഞ്ചത്തെയും സൂക്ഷ്മപ്രപഞ്ചത്തെ പോലും വിവരിക്കുവാൻ കഴിഞ്ഞു. ഭാരതീയ വേദോപനിഷത്ശാസ്ത്രങ്ങൾ അതിനു തെളിവാണു്.

ചില പ്രത്യേകജീവികളുടെ ചില ഇന്ദ്രിയങ്ങൾ മനുഷ്യേന്ദ്രിയങ്ങളെ അപേക്ഷിച്ചു പ്രബലങ്ങളാണു്. ആയുർവ്വേദശാസ്ത്രജ്ഞന്മാർ പരീക്ഷണങ്ങൾക്കുവേണ്ടി അങ്ങനെയുള്ള ജീവികളെ ഉപയോഗപ്പെടുത്തുവാൻ നിർദ്ദേശിച്ചിരിക്കുന്നു. ഈച്ച, കാക്ക, തത്ത, അരയന്നം, ജീവഞ്ജീവം,

ഉപ്പൻ, ക്രൗഞ്ചം, പ്രാവ്, കുയിൽ, കോഴി, ചക്രവാകം, പൂച്ച, കുരങ്ങ്, മയിൽ തുടങ്ങിയ ജന്തുക്കളാണവ.

## ആയുർവ്വേദ ഔഷധരസത്തിൻെറ

### മൂലതത്വം

സ്ഥൂലപ്രപഞ്ചത്തിൽ കാണുന്ന പാഞ്ചഭൗതിക വസ്തുക്കളുടെ ഗുണങ്ങളും രസങ്ങളും.

### ഗുണങ്ങൾ

ഗുരു × ലഘു
മന്ദം × തീക്ഷ്ണം
ശീതം × ഉഷ്ണം
സ്നിഗ്ദ്ധം × രൂക്ഷം
ശ്ലക്ഷ്ണം × ഖരം
സാന്ദ്രം × ദ്രവം
മൃദു × കഠിനം
സ്ഥിരം × ചലത്വം
സൂക്ഷ്മം × സ്ഥൂലം
വിശദം × പിച്ഛിലം

ഗുരുത്വം മുതൽ വിശദത്വംവരെയുള്ള പത്തു ഗുണങ്ങളും അതിനുനേരെ എതിരായി ലഘുത്വം മുതലുള്ള പത്തുഗുണങ്ങളും.

ഈ പരസ്പരവിരുദ്ധഗുണങ്ങളുടെ തുലനാവസ്ഥനില നില്പും വ്യത്യാസം വളർച്ചയ്ക്കോ നാശത്തിനോ കാരണമായും ഭവിക്കുന്നു. എന്തെന്നാൽ ഇതിൻെറ സമാവസ്ഥയാണ് സ്ഥൂലപ്രപഞ്ചത്തിൻെറ നിലനില്പിന് കാരണമായിത്തു

ണന്നതു്. ശരീരത്തിന്റെയും മററു സ്ഥൂലപ്രപഞ്ചവസ്തുക്കളുടെയും ഗുണങ്ങളായ മേൽപറഞ്ഞ ഇരുപതു ഗുണങ്ങൾ ത്രിദോഷങ്ങളുടെ ഗുണങ്ങളാകുന്നു. പഞ്ചഭൂതജന്യമാണു് പ്രപഞ്ചവസ്തുക്കൾ എന്നതുകൊണ്ടു് ഈ ഇരുപതു ഗുണങ്ങൾ സകലവസ്തുക്കളുടെയും ഗുണങ്ങളാണു്. സംഘടനാവൈവിദ്ധ്യം ഹേതുവായിട്ടു് വിവിധ വസ്തുക്കളിൽ ഗുണങ്ങൾ ഇരുപതും വിവിധ അളവുകളിൽ സ്ഥിതിചെയ്യുന്നു. ഈ ഇരുപതു ഗുണങ്ങളെക്കൊണ്ടു് ഉണ്ടാക്കപ്പെട്ട ശരീരത്തെ അതേഗുണങ്ങളുള്ള വസ്തുക്കൾ ആഹാരമായും മററും ഉള്ളിൽ കൊടുത്തു് നിലനിറുത്തിയിരിക്കുന്നു. ഒരു മനുഷ്യന്റെ ശരീരത്തു് അവന്റെ ആരോഗ്യാവസ്ഥയിൽ അവശ്യം ഉണ്ടായിരിക്കേണ്ട ഗുണങ്ങളുടെയും രസങ്ങളുടെയും അതിസൂക്ഷ്മമായും കൃത്യമായും ഉള്ള അളവു് അവന്റെ ശരീരത്തെ സംബന്ധിച്ചിടത്തോളം ത്രിദോഷങ്ങളുടെ തുലനാവസ്ഥയ്ക്കു് കാരണമായി തീരുന്നു. അതിന്റെ വ്യത്യാസം ത്രിദോഷത്തിനും ഓജസ്സിനും കോട്ടംതട്ടിക്കുന്നു. ഈ അവസ്ഥയിൽ അതാതിന്നനുസരണമായ പ്രകൃതങ്ങൾ ശരീരത്തു കാണുന്നതിനെ വിവിധ ഇനത്തിലുള്ള രോഗങ്ങളായി വ്യവഹരിക്കുന്നു. ഇവിടെ രോഗത്തിന്റെ പൂർവ്വ കാരണങ്ങളായ ഗുണങ്ങളുടെയും രസങ്ങളുടെയും കൂടുതൽ കുറവു പരിഹരിച്ചു് ത്രിദോഷത്തിന്റെ ബാലൻസ് ശരിപ്പെടുത്തണം. അതിനുതകുന്ന ദ്രവ്യങ്ങളെ കണ്ടെത്തുക എന്നതാണു് ആയുർവ്വേദൗഷധറിസർച്ചിലൂടെ സാധിക്കേണ്ടതു്.

## രസങ്ങൾ ആറ്

| | | |
|---|---|---|
| മധുരം | പുളി | ഉപ്പ് |
| ചവർപ്പ് | എരിവ് | കയ്പ് |

ഈ ആറു രസങ്ങളും ഇരുപതു ഗുണങ്ങളെക്കൊണ്ട് ഉണ്ടാക്കപ്പെട്ട വസ്തുക്കളിൽ സ്ഥിതിചെയ്യുന്നു. 20 ഗുണങ്ങൾ ത്രിദോഷത്തിന്റെ ഗുണങ്ങൾ ആയതുപോലെ തന്നെ ആറു രസങ്ങൾ ത്രിദോഷത്തിന്റെ രസങ്ങളാണ്. ഇതിൽ മധുരം, പുളി, ഉപ്പ് ഇവ വാതം വർദ്ധിച്ചിട്ടുണ്ടാകുന്ന രോഗാവസ്ഥകളെ ശമിപ്പിക്കുന്നു. അതായത് കഫം ശരീരത്തു വർദ്ധിക്കുന്നു. ചവർപ്പ്, എരിവ്, കയ്പ് ഇവ കഫം വർദ്ധിച്ചിട്ടുണ്ടാകുന്ന രോഗാവസ്ഥയെ മാററുന്നു. അതായത് വാതത്തെ വർദ്ധിപ്പിക്കുന്നു. ചവർപ്പ്, കയ്പ് മധുരം ഇവ മൂന്നും പിത്തഗുണങ്ങൾ വർദ്ധിച്ചിട്ടുണ്ടാകുന്ന രോഗാവസ്ഥയെ മാററുന്നു. പഞ്ചഭൂതങ്ങളുടെ പ്രത്യേക കണക്കിൽ ഉള്ള ചേരുവയിൽനിന്നും ഉത്ഭവിക്കുന്ന ഒരു ഗുണവിശേഷമാണു രസം. അതുകൊണ്ട് പഞ്ചഭൂതങ്ങൾ യോജിച്ചുണ്ടായതിലെല്ലാം വിവിധ അളവുകളിൽ രസം സ്ഥിതിചെയ്യുന്നു. ഏതെങ്കിലും ഒരുവസ്തു എടുത്താൽ ഉല്പത്തികാരണംകൊണ്ടുതന്നെ അതിൽ ഗുണങ്ങളും രസങ്ങളും സംഭവിക്കുന്നു. വേപ്പിൻപട്ടയുടെ രസം കയ്പാണ്. മററുള്ള രസങ്ങൾ അതിലില്ലെന്നതിന്നർത്ഥമില്ല. അധികമുള്ളത് എടുത്തു പറഞ്ഞു എന്നേയുള്ളൂ. "ദ്രവ്യസാവ്യപദേശ"മെന്നതിനെ വ്യവഹരിക്കുന്നു.

രസങ്ങൾ ത്രിദോഷങ്ങളെ നിയന്ത്രിക്കുന്നതെങ്ങിനെ എന്ന് ഓരോന്നിലും ഉള്ള ഭൂതങ്ങളെ എടുത്തുനോക്കി പഠിക്കാം.

| ഭൂതം. | രസം. | ശമിക്കുന്ന രോഗം. |
|---|---|---|
| ഭൂമി<br>വെള്ളം | × മധുരം | വാതാധിക രോഗങ്ങളെ ശമിപ്പിക്കുന്നു (കഫത്തെ വർദ്ധിപ്പിക്കുന്നു) |
| അഗ്നി<br>ഭൂമി | * പുളി | |
| വെള്ളം<br>അഗ്നി | * ഉപ്പ് | |
| ആകാശം<br>വായു | × ചവർപ്പ് | കഫാധികരോഗങ്ങളെ ശമിപ്പിക്കുന്നു (വാതത്തെ വർദ്ധിപ്പിക്കുന്നു) |
| അഗ്നി<br>വായു | * എരിവ് | |
| ഭൂമി<br>വായു | × കയ്പ് | |

× പിത്താധികരോഗങ്ങളെ ശമിപ്പിക്കുന്നു.

* ഇവ മൂന്നും ആഗ്നേയാംശം കൂടുതൽ ചേർന്നവയാണ്. അതുകൊണ്ട് അവ പിത്തത്തെ വർദ്ധിപ്പിക്കുന്നു.

മേൽ കാണിച്ചിരിക്കുന്ന പട്ടിക ശ്രദ്ധിക്കുക. വാതാധിക രോഗങ്ങളെ മാററുന്ന മൂന്നു രസങ്ങളുടേയും ഭൂതങ്ങളിൽ വായു ഇല്ല. കഫാധിക രോഗങ്ങളെ മാററുന്ന മൂന്നു രസങ്ങളുടേയും ഭൂതങ്ങളിൽ ജലമില്ല. ഭൂമിക്കു പ്രാധാന്യവുമില്ല. പിത്താധിക രോഗങ്ങളെ മാററുന്ന മൂന്നു രസങ്ങളുടെ ഭൂതങ്ങളിൽ അഗ്നി ഇല്ല.

കഫത്തെ വർദ്ധിപ്പിക്കുന്ന രസങ്ങളിൽ ഭൂമി വെള്ളം ഇവ പ്രബലശക്തിയും പരിണാമം സംഭവിപ്പിക്കുവാനുള്ള അഗ്നിയുടെ സമ്പർക്കവും കാണാം.

പിത്തത്തെ വദ്ധിപ്പിക്കുന്ന മൂന്നു രസങ്ങളിൽ അഗ്നി ഏററവും ശക്തനാണു്.

വാതത്തെ വദ്ധിപ്പിക്കുന്ന മൂന്നു രസങ്ങളിൽ വായു അതി പ്രബലനാണു്.

രസങ്ങളുടെ പാഞ്ചഭൌതികത്വത്തിന്റെയും പാഞ്ചഭൌതികശരീരത്തിൽ രസങ്ങളുടെ പ്രവത്തനത്തിന്റെയും ഒരു സൂചനയാണിതു്. രോഗാവസ്ഥ മനസ്സിലാക്കി രസങ്ങളെ നിർദ്ദേശിക്കുമ്പോൾ 20 ഗുണങ്ങളിൽ ഏതു ഗുണമാണോ അവിടെ കുറവുള്ളതു് ആ കുറവുള്ള ഗുണത്തോടു ചേന്ന രസമാണു കൊടുക്കേണ്ടതു്. ഉദാ:-ചവപ്പുരസവും സ്നിഗ്ധത എന്ന ഗുണവും കൊടുക്കേണ്ട ഒരു രോഗാവസ്ഥയിൽ സ്നിഗ്ധതയുള്ള ദ്രവ്യത്തിൽ (നെയ്യിൽ) ചവപ്പുരസമുള്ള പടവലം തുടങ്ങിയവയുടെ രസം ലയിപ്പിച്ചു കൊടുക്കുന്നു. അവിടെ സ്നിഗ്ധതയുടെ ആവശ്യമില്ലെങ്കിൽ പടവലത്തിന്റെ കഷായം മാത്രമാണു കൊടുക്കേണ്ടതു്. ഇപ്രകാരമാണു് രസങ്ങൾ അടങ്ങിയ ഗുണങ്ങളെ പ്രയോഗിക്കുന്നതു്.

ജീവികളുടെ ആഹാരവും ആയുർവ്വേദൌഷധവും തമ്മിൽ താത്വികമായ വ്യത്യാസമില്ല. ആഹാരം തിരഞ്ഞെടുത്ത മാർഗ്ഗം ഉപയോഗിച്ചുതന്നെയാണു് ഔഷധവും തിരഞ്ഞെടുത്തിട്ടുള്ളതു്. ഔഷധം രോഗത്തെ ശമിപ്പിക്കുന്നു എന്നതുകൂടാതെ ആഹാരംകൂടിയാണെന്നും ആഹാരം ശരീരത്തെ വളത്തുന്നതിന്നും രോഗശമനത്തിന്നും ഉതകുന്നതാണെന്നും അടിയിൽ ചില ദ്രവ്യങ്ങളെ വിശദീകരിക്കുന്നതു ശ്രദ്ധിച്ചാൽ മനസ്സിലാകും.

## ആഹാരത്തിന്നുപയോഗിക്കുന്ന വസ്തുക്കൾ

**ചെന്നെല്ലരി** ദാഹത്തെ ഇല്ലാതാക്കും. ത്രിദോഷങ്ങളുടെ പ്രവർത്തനം ക്രമപ്പെടുത്തും. (ഈ ഗുണംകൊണ്ടു് ചെന്നെല്ലരി 20 ഗുണങ്ങളും 6 രസങ്ങളും അടങ്ങിട്ടുള്ള ഒരു ക്രമീകൃതവസ്തുവാണെന്നു തെളിയുന്നു.) രസത്തിലും പാകത്തിലും മധുരമാണു്. സ്നിഗ്ദ്ധമാണു്. മലംകുറയ്ക്കുകയും തടുക്കുകയും ചെയ്യും. അനുരസം ചവർപ്പാണു്. ശരീരത്തിനു ഹിതമായുള്ളതാണു്. ലഘുവാണു് മൂത്രത്തെ വർദ്ധിപ്പിക്കും. ശീതമാണു്.

**ഞവരയരി** സ്നിഗ്ദ്ധമാണു്. മലബന്ധമുണ്ടാക്കും: ഗുരുവാണു്. മധുരമാണു്. ത്രിദോഷശമനമാണു്. സ്ഥിരഗുണമുള്ളതും ശീതവുമാണു്. വൃഷ്യമാണു്.

രണ്ടുജാതി അരിയ്ക്കു് ഗുണത്തിൽവന്ന വ്യത്യാസം നോക്കുക.

ചെന്നെല്ലരി ലഘു X ഞവരയരി ഗുരു. ഒരു രോഗാവസ്ഥയിൽ ലഘുഗുണം കലർന്ന ചികിത്സ നടത്തേണ്ടതായി വരുമ്പോൾ ആഹാരം നിർദ്ദേശിയ്ക്കുന്നിടത്തു ചെന്നെല്ലരിച്ചോറു ഹിതമല്ലേ? ഇങ്ങനെ വകതിരിച്ചുള്ള ആഹാരനിർദ്ദേശത്തെയാണു് സാധാരണ പഥ്യമെന്നു പറയാറുള്ളതു്.

**ഗോതമ്പു്**—ഗുരു, സ്നിഗ്ദ്ധം, ശീതം, ശുക്ലവർദ്ധകം, ജീവനം, വാതപിത്തശമനം, മുറിവുകൂട്ടുന്നതു് (സന്ധാനകർമ്മം) മധുരം, സ്ഥിരതയുള്ളതു്, സരസ്വഭാവമുള്ളതു്.

**ചെറുപയറു്**—മധുരം, നേരിയ ചവൎപ്പു്, ശീതം, ലഘു, മലബന്ധമുണ്ടാക്കുന്നതു്.

**മുതിര**—ഉഷ്ണം, പാകത്തിൽ പുളിരസം രക്തപിത്തത്തെ വൎദ്ധിപ്പിക്കും.

**ഉഴുന്നു്**—സ്നിഗ്ദ്ധം, ബലം, കഫം, മലം, പിത്തം ഇവയെ വൎദ്ധിപ്പിക്കും. സരമാണു്. ഗുരു, ഉഷ്ണം, മധുരം ഇവ ഉള്ളതും ശുക്ലത്തെ വൎദ്ധിപ്പിക്കുന്നതും അതിനെ പുറത്തുപോക്കുവാൻ കഴിവുള്ളതുമാണു്. (നാം നിത്യവും ആഹാരത്തിന്നായി ഉപയോഗപ്പെടുത്തുന്ന എല്ലാ വസ്തുക്കളുടെയും വിവരണം ഈ രീതിയിൽ തുടരും.)

ഈ വിധങ്ങളുടെ പാകക്രമത്തിലുണ്ടാകുന്ന വ്യത്യാസമനുസരിച്ചും ഗുണവ്യത്യാസങ്ങളുണ്ടാകാം.

## ഔഷധത്തിന്നായുപയോഗിക്കുന്ന വസ്തുക്കൾ

**കടുക്കാ**—ചവൎപ്പുരസം, പാകത്തിൽ മധുരം, രൂക്ഷം. ഉപ്പൊഴിച്ചുള്ള അഞ്ചുരസങ്ങൾ ഉണ്ടു്. ലഘു ദീപനം പാചനം ധാരണാശക്തിയുണ്ടാക്കും. യൗവ്വനത്തെ നിലനിറുത്തുന്നതിൽ ശ്രേഷ്ഠമാണു്, ഉഷ്ണവീൎയ്യമാണു്, വയറിളക്കും. ആയുസ്സിന്നു ഹിതമാണു്. ബുദ്ധിക്കും ഇന്ദ്രിയങ്ങൾക്കും ബലമുണ്ടാക്കും, അനേകം രോഗങ്ങളുടെ അതാതവസ്ഥകളിൽ കടുക്കാ ഉപയോഗപ്പെടുത്താം.

**ചുക്കു്**—ദീപനം, ശുക്ലവൎദ്ധകം, മലബന്ധമുണ്ടാക്കും, ഹൃദ്യമാണു്, സ്രോതസ്സുകളെ വികസിപ്പിക്കും, രുചി

കരമാണ്, ലഘു, പാകത്തിൽ മധുരം, സ്നിഗ്ദ്ധം, ഉഷ്ണം, കഫവാതങ്ങളെ ശമിപ്പിക്കും.

**വെള്ളുള്ളി**—ഏററവും തീക്ഷ്ണവും ഉഷ്ണവുമാണ്. രസത്തിലും പാകത്തിലും എരിവ് മുഖ്യമാണ്. ഗുരുവും സ്നിഗ്ദ്ധവും ശുക്ലവർദ്ധകവുമാണ്. രുചികരവും ദീപനവുമാണ്. രക്തപിത്തമെന്ന രോഗമുണ്ടാക്കും.

ഈ വിവരണങ്ങളിൽനിന്നും ആഹാരത്തിനും ഔഷധത്തിനും ആവശ്യമുള്ള വസ്തുക്കളെ തിരഞ്ഞെടുക്കുന്നതിന് ഒരേ മാനദണ്ഡമാണ് ഉപയോഗിച്ചിരിക്കുന്നതെന്ന് തെളിഞ്ഞുവല്ലോ.

നേരത്തെ വിവരിച്ച ആറു രസങ്ങളിൽ ജീവികളിലുള്ള പിത്തനീരുകൾ പ്രവർത്തിച്ച് മൂന്നുരസങ്ങളാക്കി മാറുന്നു. ഇതു് വിപാകമെന്ന പേരിൽ അറിയപ്പെടുന്നു.

| രസം | വിപാകം | വർദ്ധിക്കുന്നദോഷം |
|---|---|---|
| മധുരം, ഉപ്പ് | മധുരം | കഫവർദ്ധകം |
| പുളി | പുളി | പിത്തവർദ്ധകം |
| ചവർപ്പ്, എരിവ്, കയ്പ് | എരിവ് | വാതവർദ്ധകം |

രസങ്ങൾ സ്വതന്ത്ര അവസ്ഥയിലും വിപാകം സംഭവിച്ച നിലയിലും പ്രവർത്തനം നടത്തുന്നുണ്ട്. ഔഷധഗണനയിൽ പ്രഭാവം എന്നൊന്നുകൂടി പ്രാധാന്യേന കണക്കാക്കുന്നു.

പ്രഭാവം—ഘടകങ്ങൾ ഏറെക്കുറെ തുല്യമാണെങ്കിലും അതിൻെറ സംഘടനാവ്യത്യാസമാണ വ്യക്തികളുടെ വൈവിദ്ധ്യത്തിന കാരണം. സ്വഭാവമുള്ള വ്യക്തിത്വത്തിന് ഘടകങ്ങളുടെ സംഘടനാ വൈശിഷ്ട്യം ഒരു പ്രധാന ഘടകമാണ്. ഇതുപോലെതന്നെ ഘടകങ്ങളുടെ സംഘടനാവ്യത്യാസം ഹേതുവായിട്ട വസ്തുക്കളിൽ കാണുന്ന ശക്തിവിശേഷത്തെ പ്രഭാവം എന്ന പേരിൽ അറിയപ്പെടുന്നു. ദ്രവ്യങ്ങളെ ഘടകങ്ങളായി തിരിച്ചുകഴിഞ്ഞാൽ ഈ പ്രഭാവശക്തി നഷ്ടപ്പെടുന്നു എന്നതു് വ്യക്തമാണല്ലോ. ആയുർവ്വേദത്തിൽ ഔഷധപരിഗണനയിൽ മററുള്ളവയെക്കാളും പ്രഭാവശക്തിയ്ക്കു പ്രാധാന്യം കൊടുത്തുകാണുന്നു.

ആഹാരപദാർത്ഥങ്ങളും ഔഷധങ്ങളും വളരെ വ്യത്യസ്ഥമായ രീതിയിൽ കാണേണ്ടതില്ലെന്നു വ്യക്തമാക്കിയല്ലോ. അവയുടെ പാകക്രമത്തിലും ബൃഹത്തായ വ്യത്യാസം കാണുന്നില്ല. തദർത്ഥകാരി ചികിത്സയ്ക്കാവശ്യമുള്ള ഔഷധങ്ങൾ ആഹാരപാകക്രമത്തിൽനിന്നും തികച്ചും വ്യത്യസ്ഥമാണ്. അവ കൂടുതലും വിഷദ്രവ്യങ്ങളാകയാൽ അതിൻെറ പാകക്രമം ഉപയോഗക്രമം ഇവ നാനാവശങ്ങളിലും ശ്രദ്ധിക്കപ്പെടുന്നു.

ഒരു രോഗിക്ക് ഔഷധച്ചെടി കൊടുത്താൽ അതേതുദോഷത്തെ ഉദ്ധരിക്കുവാനുദ്ദേശിച്ചുകൊണ്ടുള്ളതാണോ അപ്രകാരം ആ ദോഷത്തെ ഉദ്ധരിക്കുകയും അതിലുള്ള

മററു ഗുണങ്ങളും രസങ്ങളും മററു ദോഷങ്ങളുടെ ക്രമീകരണത്തിന്ന പ്രയോജനപ്പെടുകയും ചെയ്യും. ലോകത്തുള്ള എല്ല ദ്രവ്യത്തിന്നും ത്രിദോഷങ്ങളെ ഏതെങ്കിലും വിധത്തിൽ അടക്കിത്തീർക്കുവാൻ കഴിവുണ്ടു്. ലോകത്തുള്ള എല്ലാ വസ്തുക്കളുടെയും ഈ വിധത്തിലുള്ള കഴിവു മനസ്സിലാക്കുന്നതിന്നായി സ്വീകരിച്ച മാർഗ്ഗം വിവരിച്ചുവല്ലോ. ആ മാർഗ്ഗം ഉപയോഗിച്ചു പരിശോധിച്ചതിന്റെ ഫലമായി ഔഷധമായിട്ടുപയോഗപ്പെടുത്തുവാൻ സാധിക്കാത്ത ഏതെങ്കിലും വസ്തു ലോകത്തില്ല. ("ജഗത്യേവമനൗഷധം") എന്നു തീർത്തുപറയുവാൻ സാധിച്ചു.



# ത്രിദോഷമൂലതത്വം

മുൻ പേജുകളിൽ ആയുർവ്വേദത്തിന്റെ ചുവടായ ത്രിദോഷവും സ്ഥൂലപ്രപഞ്ചത്തിന്നു കാരണമായ പഞ്ചഭൂതവും ഒന്നാണു് എന്നു സമർത്ഥിക്കുവാനുള്ള ശ്രമമാണു നടന്നതു്. അതു പ്രഥമദൃഷ്ടിയിൽ ഒരു പരിധിവരെ വിജയിച്ചിട്ടുണ്ടു്. ഇനി ഒരു ശവം പരിശോധിക്കാം. അതിൽ എന്തൊക്കെയുണ്ടു് എന്നറിയണം.

ശവത്തിൽ ആകാശം, വായു, തേജസ്സ്, വെള്ളം,— പൃഥിവി ഇത്രയും ഉണ്ടു് പക്ഷേ ത്രിദോഷമില്ല. ശവത്തിൽ ത്രിദോഷമില്ല എന്നതുകൊണ്ടു് പഞ്ചഭൂതമല്ല ത്രിദോഷം എന്നു വ്യക്തമായി. എങ്കിൽത്തന്നെയും ത്രിദോഷത്തെ സംബന്ധിച്ചു സാമാന്യമായ അറിവിനു് മുൻ വിവരണം ആവശ്യമാണു്. ആ വിവരണങ്ങൾ ഒന്നുകൂടി ഓർത്തുകൊണ്ടു് ത്രിദോഷമൂലതത്വത്തിലേയ്ക്കു പ്രവേശിക്കാം.

ഈ പ്രപഞ്ചത്തെ മുഴുവൻ മനസ്സിലൊന്നു കാണുക ഭൂമി, മററു ഗ്രഹങ്ങൾ, റഷ്യയും അമെരിക്കയും മററും വിട്ടയച്ച ഉപഗ്രഹങ്ങൾ എണ്ണിയാലൊടുങ്ങാത്ത നക്ഷത്രങ്ങൾ—ഇതിലൊന്നുംപെടാതെ ഇന്ദ്രിയങ്ങൾകൊണ്ടും യന്ത്രങ്ങൾകൊണ്ടും കാണാൻപാടില്ലാത്ത സൂക്ഷ്മശക്തികൾ ഇവയെല്ലാം മനസ്സിൽ നിറക്കട്ടെ. എന്നിട്ടു് ഇതിനെ സൂക്ഷ്മപ്രപഞ്ചം സ്ഥൂലപ്രപഞ്ചം എന്നു രണ്ടായി വിഭജിക്കാം.

സൂക്ഷ്മപ്രപഞ്ചം—പഞ്ചേന്ദ്രിയങ്ങളാലും യന്ത്രങ്ങളാലും കാണാൻ പാടില്ലെങ്കിലും അനവരതം പ്രവർത്തിച്ചുകൊണ്ടു് പ്രപഞ്ചം നിറഞ്ഞിരിയ്ക്കുന്ന ശക്തിവിശേഷം സൂക്ഷ്മപ്രപഞ്ചത്തിലെ ത്രിഗുണങ്ങളിൽ ഒന്നായ തമോഗുണത്തിൽ നിന്നും സൂക്ഷ്മതന്മാത്രകൾ ഉത്ഭവിച്ചു. ഈ ആകാശാദികളായ സൂക്ഷ്മപഞ്ചതന്മാത്രകളുടെ തമോഗുണങ്ങൾ പഞ്ചീകരണംകൊണ്ടു് സ്ഥൂലപഞ്ചഭൂതങ്ങളായിത്തീർന്നു. സ്ഥൂലപഞ്ചഭൂതങ്ങൾ (പരമാണുക്കൾ) സ്ഥൂലപ്രപഞ്ചത്തിന്റെ അദൃശ്യഘടകങ്ങളാണു്.

സ്ഥൂലപ്രപഞ്ചം—മേൽ വിവരിച്ച സ്ഥൂലപഞ്ചഭൂതങ്ങളെ—പരമാണുക്കളെ—കൊണ്ടുണ്ടാക്കപ്പെട്ടതാണു് സ്ഥൂലപ്രപഞ്ചവസ്തുക്കൾ. ഇഷ്ടികകൊണ്ടു് ആയിരക്കണക്കിനുള്ള വസ്തുക്കൾ ഉൽപ്പാദിപ്പിക്കുംപോലെ ഈ പരമാണുക്കൾ ഉപയോഗിച്ചു് വസ്തുക്കൾ ഉണ്ടായി. ഇന്ദ്രിയങ്ങൾകൊണ്ടും യന്ത്രങ്ങൾകൊണ്ടും അറിയപ്പെടുന്നതെല്ലാംകൂടി ചേർന്നതിനെ സ്ഥൂലപ്രപഞ്ചമെന്നു വ്യവഹരിയ്ക്കുന്നു.

ചലനം സംഭവിച്ചതുകൊണ്ടാണു് തന്മാത്രകളുടെ പഞ്ചീകരണപ്രക്രിയ ഉണ്ടായതു്. ഈ ചലനം പഞ്ചതന്മാത്രകളിൽ ഒന്നായ വായു എന്ന തന്മാത്രയുടെ ധർമ്മമാണു്. പരമാണുക്കളിലും വായു ഉള്ളതുകൊണ്ടു അതും നിരന്തരം ചലിച്ചുകൊണ്ടേയിരിയ്ക്കുന്നു. പരമാണുക്കൾ ചലിയ്ക്കുന്നതിന്റെ ഫലമായി അവ തമ്മിൽ യോജിയ്ക്കുകയും അവയിലുള്ള അഗ്നിയുടെ സഹായത്താൽ പചിച്ചു് വസ്തുക്കളായി രൂപംപ്രാപിയ്ക്കുകയും ചെയ്യുന്നു. വായു

സദാ സംഘടനവിഘടനരൂപത്തിലുള്ള ചലനം നടത്തുന്നു. അതുകൊണ്ടു വസ്തുക്കൾ വിഘടിച്ചുപചിച്ചു് അന്യവസ്തുക്കളായി ഉപചയം സംഭവിച്ചുകൊണ്ടുമിരിക്കുന്നു. ഈ പ്രകാരം അന്യവസ്തുക്കളായി മാറുന്നതിനെ പരിണാമം എന്നു പറയുന്നു. പചിപ്പിക്കപ്പെടുന്നതു് പരമാണുവിലുള്ള പാർത്ഥിവാംശത്തെയും, പചിക്കുന്നതിനു സഹായിക്കുന്നതു അതിലുള്ള ജലാംശവും, പചിപ്പിക്കുന്നതു് ഇതിൽ കലന്നിരിക്കുന്ന ആഗ്നേയാംശവും, ഇതെല്ലാം നടക്കുന്നതു് അതിലുള്ള വായു ധർമ്മവുമാണെന്നു് വ്യക്തമായല്ലോ. ഈ ചലന പചന ഉപചയ ധർമ്മത്തെ വാതം പിത്തം കഫം — എന്ന അപരനാമധേയത്താൽ വ്യവഹരിക്കപ്പെടുന്നു. ഈ പ്രകാരം ശവപരിശോധനയിൽ കാണാതായ ത്രിദോഷം വായുവിന്റെ സൃഷ്ടിപരമായ അനുലോമന ചലനം നടന്നുകൊണ്ടിരുന്നപ്പോൾ മാത്രമേ ഉണ്ടായിരുന്നുള്ളു എന്നും ആ ദേഹത്തുള്ള പ്രാണചലനം അവസാനിച്ചപ്പോൾ ഇല്ലാതായി എന്നും വ്യക്തമായി. വായുവിന്റെ അനുലോമനപരമായ ഈ ധർമ്മം അവസാനിച്ചപ്പോൾ മരിച്ചതായി കണക്കാക്കുന്നു. ആ ശരീരാണുക്കളിൽ വായു അപ്പോഴും ഉള്ളതുകൊണ്ടു് അതിനെ ചലിപ്പിച്ചു വിഘടിപ്പിക്കുക എന്ന ജോലി സാധിക്കുന്നു. വായു ആ ശവത്തെ വീണ്ടും പരമാണുവിലേയ്ക്കു നയിക്കുന്നു. വായു പ്രതിലോമമായി ചലിച്ചു് സംഹാരക്രിയ നടത്തുന്നതുകൊണ്ടു് ആ ശവത്തിലുള്ള ആഗ്നേയാംശം സൃഷ്ടിപരമായ പരിണാമം നടത്താതെ സംഹാരപരമായി അണുക്കളെ നലയിച്ചു് വിഘടിപ്പിക്കുന്നതിനു സഹായിച്ചുകൊടുക്കുന്നു.

ത്രിദോഷങ്ങളെ സാമാന്യേന വിവരിച്ചു. ഈ വാതപിത്തകഫങ്ങളെ പ്രത്യേകം പ്രത്യേകം പ്രാധാന്യം കൊടുത്തു കാണണം. ഇവയുടെ സാധാരണഗതിയിൽ ഉണ്ടായിരിക്കേണ്ട സ്വഭാവത്തിൽനിന്നും ഉള്ള വ്യത്യാസത്തെ ശരീരത്തിൽകൂടി കണ്ടറിയുവാൻകഴിയുന്നു. ത്രിദോഷങ്ങൾ സപ്തധാതുക്കളേയും മൂന്നു മലങ്ങളേയും ആശ്രയിച്ചു് അവിടവിടെ രോഗസ്വഭാവങ്ങൾ കാണിക്കുന്നതിനെയാണു് അനേകവിധത്തിലുള്ള രോഗങ്ങളായി തിരിച്ചിരിക്കുന്നതു്. രോഗങ്ങളുടെ പേരുകൾ മററു വൈദ്യശാസ്ത്രങ്ങളിലുള്ളതിൽ വളരെക്കൂടുതൽ ആയുർവ്വേദത്തിലുണ്ടു്. കൂടാതെ ത്രിദോഷങ്ങളുടെ വ്യത്യസ്തസ്ഥിതി കണക്കിലെടുത്തുകൊണ്ടു് പതിനായിരക്കണക്കിനു് അവസ്ഥകളായി വിഭജിച്ചിരിക്കുന്നു. ത്രിദോഷങ്ങളുടെ പൃഥക്ദോഷം, സമവൃദ്ധി, വിഷമവൃദ്ധി, ദ്വ്യതിശയം, ഏകാതിശയം, തുല്യാധികം, തരതമാധികം, ഏകൈകവൃദ്ധി, സമതാക്ഷയം, ഏകക്ഷയദ്വന്ദ്വവൃദ്ധി, ഏകവൃദ്ധിദ്വന്ദ്വക്ഷയം ഇവ ദോഷങ്ങളുടെ വൃദ്ധിക്ഷയങ്ങളെ കണക്കാക്കിയുള്ളതാണു്. ഇതു് അറുപത്തിമൂന്നെണ്ണമാണു്. ഈ അറുപത്തിമൂന്നു ഭേദങ്ങൾ രസരക്താദി ധാതുക്കളോടുള്ള യോഗത്തിൽ അനന്തങ്ങളായി തീരുന്നു. രസരക്താദികൾ ഒന്നൊന്നായും ഒന്നിലധികംചേർന്നും വർദ്ധിക്കുകയും ക്ഷയിക്കുകയും വൃദ്ധിക്ഷയങ്ങളോടുകൂടിയിരിക്കുകയും ചെയ്യും. ആ വൃദ്ധിക്ഷയങ്ങൾ സമവിഷമഭാവത്തിലും തരതമഭാവത്തിലുമായിരിക്കുകയും ചെയ്യാം. അതായതു് ദോഷങ്ങളെപ്പോലെതന്നെ ഭിന്നങ്ങളാകുന്ന രസരക്താദിധാതുക്കളോടുള്ള ചേർച്ചയിൽ ദോഷഭേദങ്ങൾ അനന്തങ്ങളായിത്തീ

തുന്നു. ഉദാഹരണമായി അടിയിൽ കാണുന്ന വിവരണം ശ്രദ്ധിയ്ക്കുക.

രസരക്താദിധാതുക്കൾ ഒററയ്ക്കു് 7. രണ്ടിന്റെ യോഗത്തിൽ 21. മൂന്നിന്റെയും നാലിന്റെയും യോഗത്തിൽ 35 വീതം. അഞ്ചിന്റെ യോഗത്തിൽ 21. ആറിന്റെ യോഗത്തിൽ 7. ഏഴിന്റെ യോഗത്തിൽ 1. ഇങ്ങനെ 127 ആയി ഭേദിയ്ക്കുന്നു. ദോഷങ്ങളുടെ പൃഥഗ്ദോഷസംസൃഷ്ടസന്നിപാതഭേദമായ ഏഴിനു തുല്യമാണു് ധാതുക്കളുടെ ഈ നൂററിരുപത്തേഴുവിധത്തിലുള്ള ഭേദമെന്നു് പ്രത്യേകം അറിയണം. ഇതിൽ ഓരോന്നിനോടും ദോഷഭേദങ്ങളെ ചേർത്തു നോക്കുക. ഓരോ ധാതുക്കളോടുമുള്ള യോഗത്തിൽ 63 × 7= 441 ഭേദം ഉണ്ടാകുന്നു. ധാതുക്കൾ വർദ്ധിച്ചും ക്ഷയിച്ചും സമമായും നില്ക്കാവുന്നതിനാൽ ആ ഓരോവിധത്തിലുമുള്ള ധാതുക്കളുടെ യോഗത്തിൽ 441, 1323 ആയി വർദ്ധിക്കുന്നു. ഇനി രണ്ടു ധാതുക്കളുടെ യോഗത്തിൽ 21 ഭേദമുണ്ടല്ലോ. ഈ 21-ം സമവിഷമഭാവത്തിലുള്ള വൃദ്ധികൊണ്ടും ക്ഷയംകൊണ്ടും വൃദ്ധിക്ഷയങ്ങൾകൊണ്ടും 168 ആകുന്നു. ഈ 168 നോടുള്ള യോഗത്തിൽ ദോഷഭേദങ്ങൾ 10584 ആയിത്തീരുന്നു. രണ്ടുംകൂടി 11907 ഭേദമായി. ഓരോ ധാതുക്കളോടും ഈ രണ്ടു ധാതുക്കളോടും മാത്രം ചേർന്നപ്പോൾ ദോഷഭേദങ്ങൾക്കുണ്ടായ വലിപ്പമാണിതു്. ഇനി മൂന്നും, നാലും, അഞ്ചും, ആറും ധാതുക്കളുടെ യോഗത്തിലുള്ള ഭേദങ്ങളെ വൃദ്ധിക്ഷയസമതാഭാവത്തിലും തരതമഭാവത്തിലും പിരിച്ചു് ആ ഓരോന്നിനോടും ദോഷഭേദങ്ങളെ ചേർത്തു നോക്കുക. അപ്പോൾ കിട്ടുന്ന ഭേദങ്ങൾ അനവധിയായിരിക്കും. ഒരു രോഗാവ

സ്ഥയിൽ ത്രിദോഷത്തിന്റെ നില ഇത്ര കൃത്യമായി കണക്കാക്കി എടുത്താൽ അതിനെ നിയന്ത്രിയ്ക്കുവാനുള്ള ദ്രവ്യത്തെ നിസ്സാരമായി കണ്ടുപിടിയ്ക്കുവാൻ കഴിയും. രോഗത്തിന്റെ പേരന്വേഷിച്ചുലയേണ്ടതായും വരില്ല.

ഓരോ രോഗാവസ്ഥയിൽ ചികിത്സ നിശ്ചയിക്കുമ്പോഴും ത്രിദോഷത്തിന്റെയും പഞ്ചഭൂതജന്യമായ ശരീരത്തിന്റെയും ഗുണങ്ങളിലും രസങ്ങളിലുംനിന്നു് വ്യതിചലിക്കാറില്ല.

"ശോധനം ശമനംചേതി സമാസാദൌഷധം ദ്വിധാ"—ആയുർവേദൌഷധങ്ങളുടെ പരമമായൊരു നിയമമാണിതു്. ശോധനൌഷധപ്രയോഗം—ശമനൌഷധപ്രയോഗം.

ദോഷങ്ങളുടെ സമാനഗുണങ്ങൾ കുറഞ്ഞിട്ടുണ്ടാകുന്ന രോഗാവസ്ഥ കുറഞ്ഞതു് കൂട്ടിക്കൊണ്ടുവന്നു സാധാരണനിലയിൽ എത്തിച്ചാൽ രോഗാവസ്ഥ മാറും. ഇതിനെ **ശമനചികിത്സ** എന്നു് പറയുന്നു. ശമനൌഷധങ്ങളെയാണു് പ്രധാനമായും ഈ അവസ്ഥയിൽ പ്രയോഗിക്കേണ്ടതു്.

ദോഷത്തിന്റെ സമാനഗുണങ്ങൾ വർദ്ധിച്ചിട്ടുണ്ടാകുന്ന രോഗാവസ്ഥ കൂടിപ്പോയതു് ശരീരത്തുനിന്നും പുറത്തുകളഞ്ഞു് ദോഷങ്ങളുടെ സാധാരണ അവസ്ഥയിൽ കൊണ്ടുചെന്നെത്തിക്കണം. ഇതിനെ ശോധനചികിത്സ എന്നു വിളിക്കാം. ശോധനൌഷധങ്ങളാണു് ഈ രംഗത്തു പ്രയോഗിക്കേണ്ടതു്.

ത്രിദോഷങ്ങളെ മൂന്നുതട്ടുള്ള ഒരു ത്രാസുപോലെ കാണണം. ആ ത്രാസിന്റെ നാരായത്തിനനുസരിച്ച ആരോഗ്യം

എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഈ സാമ്യം എങ്ങൊട്ടെങ്കിലും മറിയുന്നതു് ആരോഗ്യത്തിന്നു ഹാനികരമാണു്. അതായതു് രോഗാവസ്ഥയായി. ത്രിദോഷങ്ങളെ സംബന്ധിച്ചു ശരിയായി പഠിച്ച മനുഷ്യന്നു് ആ സാമ്യം ഏതു വശത്തെയ്ക്കു മറിഞ്ഞു എന്നു നോക്കി പരിഹാരം കണ്ടുപിടിക്കുവാൻ പ്രയാസമില്ല. അതാണു് ചികിത്സ. ഈ സാമ്യത്തിന്നു് ചലനമുണ്ടാകാതെ ഒരു രോഗമുണ്ടാവാൻ സാദ്ധ്യമല്ല. ഒരു രോഗാണുവിന്നു് ആക്രമിക്കുവാനും സാദ്ധ്യമല്ല. 100%—ം രോഗനിരോധനശക്തി ഉണ്ടാക്കുവാൻ കഴിവുള്ള അവസ്ഥയാണതു്. ഈ സാമ്യത്തിന്നു ചലനമുണ്ടായി സാമ്യം ഏതെങ്കിലും ഭാഗത്തെയ്ക്കു മറിഞ്ഞാൽ ശരീരത്തെ സംരക്ഷിക്കേണ്ട ഓജഃശക്തിക്കു് വിടവു സംഭവിക്കുന്നു. (ത്രിദോഷങ്ങളുടെ തുലനാവസ്ഥയിൽ ആരോഗ്യസംരക്ഷണത്തിന്റെ ചുമതല വഹിക്കുകയും ത്രിദോഷങ്ങളുടെ വിഷമാവസ്ഥയിൽ കുഴപ്പത്തിലാവുകയും ചെയ്യുന്ന ഒരു ശക്തിവിശേഷമാണു ഓജസ്സു്. ഓജസ്സിനെ സംബന്ധിച്ചു തല്ക്കാലം ഇത്രമാത്രം മനസ്സിലാക്കുക.) ശരീരത്തെ ആക്രമിക്കുവാൻ കെല്പുള്ള രോഗാണുക്കൾക്കു് കടന്നുകൂടുവാൻ പററിയ സന്ദർഭമാണിതു്. ത്രിദോഷങ്ങളെ ക്രമീകരിച്ചു സാമ്യം ഭദ്രതയാക്കിയാൽ ഓജഃശക്തി പ്രബലമാവുകയും രോഗനിരോധനശക്തി പ്രയോഗിച്ചു് രോഗാണുവിനേയും അതുണ്ടാക്കിയ വിഷത്തെയും നശിപ്പിച്ചുകൊള്ളുകയും ചെയ്യും. രോഗത്തിന്റെ ഉഗ്രാവസ്ഥയിലുള്ള ചില ഘട്ടത്തിൽ മേൽവിവരിച്ചു നിയമത്തിന്റെ അടിസ്ഥാനത്തിൽ ഒരു ചികിത്സ നടത്തി വിജയിപ്പിക്കുവാൻ സാധിച്ചില്ല. എന്നു വരാവുന്നതാണു്. അ

വിടെ തരത്മകാരി (വിഷത്തിന്നു വിഷമെന്ന തത്വം) ചികിത്സ ശാസ്ത്രീയമായി ചെയ്യുകയും രോഗാണുക്കളെയും മററും നശിപ്പിക്കുകയും ചെയ്യണം. ഉടൻ° ആവിധ ചികിത്സകൊണ്ടു° ശരീരത്തിന്നുണ്ടായ കെടുതികൾ മാററിക്കൊണ്ടു° ത്രിദോഷത്തിന്റെ തുലനാവസ്ഥ വരുത്തിക്കൊള്ളണം. ത്രിദോഷങ്ങളെ തുലനപ്പെടുത്താത്തപക്ഷം ശരീരം ഒരനിശ്ചിതാവസ്ഥയിൽക്കൂടി നീങ്ങുന്നതിന്റെ ഫലമായി ഏതു രോഗാണുക്കളെയും ഭയന്നു ജീവിക്കേണ്ട ഗതികേടു വന്നുകൂടുന്നു. അണുനാശകങ്ങളായ ചികിത്സ ചെയ്യുമ്പോൾ സ്വയം രോഗനിരോധനശക്തി ഉല്പാദിപ്പിക്കുവാനുള്ള കഴിവു° പൂർവ്വാധികം നഷ്ടപ്പെടാനിടയുള്ളതുകൊണ്ടു ഉടൻ രസായനവിധിപ്രകാരം ശരീരസംരക്ഷണം നടത്തണം. ആയുർവേദത്തിലെ സാധാരണ ചികിത്സകൾക്കാവശ്യമായ ഔഷധങ്ങളിൽ പലതിലും അണുനാശകങ്ങളായവ കൂടി കലൎന്നിരിക്കുന്നു. ത്രിദോഷക്രമീകരണനിയമമനുസരിച്ചുണ്ടാക്കിയിട്ടുള്ള യോഗങ്ങളിൽ വിഷദ്രവ്യം കൂടി കലൎത്തിയാണു° രോഗാണുക്കളുടെ പ്രശ്നം പരിഹരിക്കുന്നതു°. ഉദാഹരണത്തിനു° എല്ലാവൎക്കും സുപരിചിതമായ വെട്ടുമാറൻ ഗുളികതന്നെ പരിശോധിക്കാം.

## ഗുളികയുടെ മരുന്നുകൾ.

| | | |
|---|---|---|
| പൊരികാരം | കുരുമുളകു° | വത്സനാഭി |
| ചായില്യം | അയമോദകം | ചെറുതിപ്പലി |

ഈ മരുന്നുകൾ ഇടിച്ചു പൊടിച്ചു° ശീലവടി തട്ടി ൭ൽ–നാഴിക ഇഞ്ചിച്ചാറിൽ അരെയ്ക്കണം. വത്സനാഭിയും ചായില്യവും സ്ഥാവരവിഷങ്ങളാണു°. വത്സനാഭി ഉള്ളട

വിഷശക്തിയുള്ളതാണു്. ഒരു മനുഷ്യനെക്കൊല്ലാൻ ഇതിന്റെ ഒരു ചെറിയ അളവുമതിയാകും. വിഷത്തിൽ തീക്ഷ്ണോഷ്ണാദികളായ ദശഗുണങ്ങൾ സങ്കോചാവസ്ഥയിൽ ഇരിക്കുന്നു. ഇതിനു് ഒരു ജീവിയെ നിസ്സാരമായി കൊല്ലാൻ കഴിയുന്നു. എന്നാൽ മേൽ കുറിച്ച മരുന്നുകളെല്ലാംകൂടി ചേർത്തു് 7ൽ നാഴിക തീക്ഷ്ണതയുള്ള ഇഞ്ചിച്ചാറിൽ അരച്ചു്, ചെറുപയറിന്റെ അളവിൽ ഗുളികയുരുട്ടിയാൽ ആ ഒരു ഗുളികയിലുള്ള വിഷശക്തിക്കു് ആ ഗുളിക നിർദ്ദേശിക്കുന്ന രോഗത്തിന്റെ അവസ്ഥയിൽ ശരീരത്തിലുള്ള പ്രത്യേക ഇനം രോഗാണുവിനെ സംഹരിക്കുവാൻ കഴിയുമെന്നതു് വ്യക്തമാണല്ലോ. ജംഗമവിഷത്തിന്നെതിരെ പ്രയോഗിക്കുന്ന സ്ഥാവരവിഷത്തിനു് പ്രത്യേകശക്തിയുണ്ടു്. അതു് ഫലപ്രദമായി ചെയ്യുവാനും കഴിയും.

## കാലം.

നവദ്രവ്യത്തിൽ പഞ്ചഭൂതം കഴിഞ്ഞാൽ കാലമാണു്. തർക്കശാസ്ത്രത്തിലെ ആറാമത്തെ ദ്രവ്യമായ കാലത്തെ ആയുർവ്വേദത്തിലൂടെ പരിശോധിക്കാം.

കാല, അർത്ഥ, കർമ്മങ്ങളുടെ ഹീനമിഥ്യാ-അതിയോഗങ്ങൾ രോഗത്തിന്റേയും, അവയുടെ സമ്യക്‌യോഗം ആരോഗ്യത്തിന്റേയും പ്രധാന കാരണങ്ങളാകുന്നു.

കാലം— മൂന്നായി വിഭജിച്ചിരിക്കുന്നു.

1) ശീതോഷ്ണാദികാലം.

2) ക്ഷണാദികാലം.

3) വ്യാധ്യവസ്ഥാകാലം.

1. **ശീതോഷ്ണാദികാലം**—ഇതു് മനുഷ്യനേയും മററു സ്ഥൂലവസ്തുക്കളേയും എങ്ങിനെയൊക്കെ ബാധിക്കുന്നു. അതിനുള്ള പരിഹാരങ്ങൾ, ത്രിദോഷവും ഈ കാലവുമായുള്ള ബന്ധം ഇവയെ സംബന്ധിച്ചു വിവരിക്കുന്ന ഭാഗമാണു് ആയുർവ്വേദത്തിലെ ഋതുചര്യ. ഋതുചര്യയുടെ തത്വഭാഗം മാത്രം പുറകെ വിവരിക്കുന്നുണ്ടു്.

2. **ക്ഷണാദികാലം**—ക്ഷണം, നാഴിക, വിനാഴിക, മുഹൂർത്തം, യാമം, ദിവസം, പക്ഷം, മാസം, വർഷം മുതലായി സർവ്വപ്രധാനമായ കാലം, ക്ഷണാദികാലം ആരോഗ്യാവസ്ഥയിലും രോഗാവസ്ഥയിലും അനുനിമിഷം പ്രാധാന്യം കൊടുക്കേണ്ടതാണു്. അതു വിവരിക്കുക പ്രയാസമേറിയ ഒരു സംഗതിയാണല്ലോ. മനുഷ്യൻ ഓരോ ദിവസത്തിന്റെയും ക്ഷണാദികാലത്തെ വിഭജിച്ചു ആരോഗ്യം നിലനിറുത്താൻവേണ്ടി അതതു സമയങ്ങളിൽ അനുഷ്ഠിക്കേണ്ട ചര്യയെ ആണു് ദിനചര്യ എന്ന ഭാഗംകൊണ്ടു നിർദ്ദേശിച്ചിരിക്കുന്നതു്. ദിനചര്യ ചുരുക്കത്തിൽ പുറകെ വിവരിക്കുന്നുണ്ടു്.

3. **വ്യാധ്യവസ്ഥാകാലം**—മനുഷ്യന്റെ ആയുഷ്കാലത്തെ ബാല്യം, യൗവ്വനം, വാർദ്ധക്യം—എന്നു മൂന്നായി തിരിച്ചിരിക്കുന്നു. ഈ ഓരോ അവസ്ഥകളിൽ രോഗം വരുന്നതിനും അതിന്റെ ചികിത്സയ്ക്കും പ്രത്യേക സ്വഭാവങ്ങളാണുള്ളതു്. രോഗാവസ്ഥകളിൽതന്നെ ആമാവസ്ഥ, പച്യമാനാവസ്ഥ, പക്വാവസ്ഥ എന്ന മൂന്നായി തിരിച്ചാണു് ചികിത്സ നിശ്ചയിച്ചിരിക്കുന്നതു്.

**അർത്ഥം**—ദർശന, സ്പർശനാദി, ഇന്ദ്രിയാർത്ഥം.

കർമ്മം—ദേഹം, വാക്ക്, മനസ്സ്, ഇവകൊണ്ടു ചെയ്യുന്ന പ്രവൃത്തി.

കാലാത്മകർമ്മങ്ങളുടെ നിയമാനുസൃതമായ യോഗത്തെ അനുസരിച്ചു ജീവിക്കുന്ന മനുഷ്യനു് രോഗം വരില്ല. എത്ര ഉഗ്രശക്തിയുള്ള രോഗാണുക്കൾ വന്നിരുന്നാലും അതിനെ തടഞ്ഞുനിറുത്തത്തക്ക രോഗനിരോധനശക്തി ഉണ്ടായിക്കൊള്ളും. അതുകൊണ്ടു പ്രധാനമായും ഋതുചര്യയും, ദിനചര്യയും, ക്രമത്തിനും തെററാതെയും അനുസരിക്കേണ്ടതാവശ്യമാണു്. രോഗം ശരീരത്തു ബാധിയ്ക്കാതിരിയ്ക്കുവാനുള്ള ഏററവും വലിയ ഉപാധിയും ഇതുതന്നെയാണു്. ഭാഗികമായും അകാലികമായുമുള്ളനാശം, രോഗം വരുത്തിവയ്ക്കുന്നു. അതുകൊണ്ടു ശരീരത്തു രോഗരേഖകൾ വരാതിരിക്കുവാനുള്ള ശ്രമമാണു് പ്രഥമമായും പ്രധാനമായും ചെയ്യേണ്ടതു്. രോഗം ശരീരത്തു ബാധിയ്ക്കാതിരിക്കുന്നതിനു് ഇരുമ്പുസാധനങ്ങളുടെ പുറത്തു ഗ്രീസിട്ടു സൂക്ഷിയ്ക്കുംപോലെ ഒരു സംരക്ഷണവലയം സൃഷ്ടിയ്ക്കേണ്ടതുണ്ടു്. രോഗാവസ്ഥയ്ക്കുശേഷം ചികിത്സിച്ചു സുഖപ്പെടുത്തുന്ന പദ്ധതി സംരക്ഷണമില്ലാത്ത ഇരുമ്പിന്റെ പുറത്തു് അപ്പഴപ്പോഴുണ്ടാകുന്ന തുരുമ്പുരസിക്കളഞ്ഞു് സൂക്ഷിയ്ക്കും പോലെയേ കണക്കാക്കേണ്ടതുള്ളൂ. അങ്ങിനെയുള്ള ഇരുമ്പു് അവരതിനം ശോഷിച്ചും വൃത്തികെട്ടും വരും. ഗ്രീസിട്ട ഇരുമ്പാകട്ടെ വളരെക്കാലം അങ്ങനെതന്നെ ഇരിക്കുന്നു. ഇരുമ്പിനു് ഗ്രീസ് സംരക്ഷണവലയമാകുന്നതുപോലെ മനുഷ്യനു് ഋതുചര്യയും ദിനചര്യയുമാണു് സംരക്ഷണവലയം. ഇവ ശീലിച്ചാൽ പൂർണ്ണആരോഗ്യവാനും സന്തുഷ്ടനുമായി ചിര

കാലം ജീവിക്കുകയും സ്വന്തം ആരോഗ്യം തലമുറകളുടെ ആരോഗ്യത്തിനും ശ്രേയസ്സിനും പ്രയോജനപ്പെടുത്തുകയും ചെയ്യാം.

ആചാരാനുഷ്ഠാനങ്ങളെ സ്വസ്ഥവൃത്തി, ആതുരവൃത്തി എന്നിങ്ങനെ രണ്ടായി വിഭജിച്ചിരിക്കുന്നു.

സ്വസ്ഥവൃത്തി—സ്വസ്ഥിൻ സ്ഥിരത ഇതിസ്വസ്ഥ:—ശരീരമനസ്സുകളും അവയുടെ വിവിധഭാവങ്ങളും അതാതിനുണ്ടായിരിക്കേണ്ട ശരിയായ നിലയ്ക്കു് കുഴപ്പം കൂടാതെ ഇരിക്കുമ്പോൾ സ്വാസ്ഥ്യം അഥവാ ആരോഗ്യമെന്നു പറയുന്നു. ഋതുചര്യയും ദിനചര്യയും പ്രധാനമായും സ്വസ്ഥവൃത്തിയാണു്.

ആതുരവൃത്തി—രോഗികൾക്കു് അതാതു രോഗാവസ്ഥയെ അടിസ്ഥാനമാക്കി നിർദ്ദേശിക്കുന്ന ദിനചര്യയും ആഹാരക്രമീകരണവുമാണു് ആതുരവൃത്തി എന്നറിയപ്പെടുന്നതു്. ചികിത്സാപ്രകരണത്തിൽ അതാതിടങ്ങളിൽ അവ വിവരിച്ചിട്ടുണ്ടു്.

ആരോഗ്യത്തിന്റെ സംരക്ഷണവലയത്തിനുതകുന്ന ദിനചര്യകൾ അല്പമാത്രമായി വിശദീകരിക്കാം.

## ദിനചര്യ.

ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നെഴുന്നേല്ക്കണമെന്നാണു വിധി. ഇതു് മൂന്നേമുക്കാൽ നാഴിക വെളുക്കാനുള്ളപ്പോൾ അതായതു് വെളുപ്പിനു് 4—30 നാണു്. ഈ സമയത്തെ സംബന്ധിച്ചു് അഭിപ്രായവ്യത്യാസമുണ്ടെങ്കിലും ഇതു് പൊതുസമ്മതി ആർജ്ജിച്ചതാണു്.

1) അത്താഴം കഴിച്ചതു് ദഹിച്ചോ ഇല്ലയോ, ഉറക്കത്തിൽ പുതുതായി വല്ലതും സംഭവിച്ചോ എന്നു ചിന്തിക്കുക.

2) അങ്ങനെയുള്ള കുഴപ്പങ്ങൾ ഒന്നുമില്ലെങ്കിൽ മലമൂത്രവിസർജ്ജനം വിധിപ്രകാരം ചെയ്യുക.

3) ദന്തശുദ്ധി—കയ്യുടെ ചെറുവിരലിന്റെ അഗ്രത്തോളം വണ്ണമുള്ളതും നല്ലപോലെ ക്ലൃന്തളും ആവശ്യത്തിനു നീളമുള്ളതും ഒററം നല്ലതുപോലെ ചതച്ചു് മൃദുപ്പെടുത്തീട്ടുള്ളതും ചവർപ്പു്, എരിവു്, കയ്പു് ഈ രസങ്ങൾ ഉള്ളതുമായ എരുക്കു്, പേരാൽ, കരിങ്ങാലി, ഉങ്ങു്, നീർമരുതു് മുതലായതുകൊണ്ടു രാവിലെയും ആഹാരം കഴിഞ്ഞിട്ടും പല്ലു വൃത്തിയാക്കണം. പല്ലുതേയ്ക്കുമ്പോൾ ഊനിന്നു ദോഷംവരാതെ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഈ നിയമത്തിന്റെ അടിസ്ഥാനത്തിൽ ഇപ്പോഴത്തെ ടൂത്തു് പേസ്ററും ബ്രഷും അശാസ്ത്രീയമല്ല. ഉമിക്കരിയും ഈർക്കിലും കൈരളീയമാണെങ്കിലും അതിലും തെററു കാണുന്നില്ല. ചുക്കു്, കുരുമുളകു്, ചെറുതിപ്പലി, നെല്ലിക്കാത്തോടു്, താന്നിക്കാത്തോടു്, കടുക്കാത്തോടു് ഏലക്കാ അരി, ഇലവർങ്ഗം, പച്ചില ഇവ പൊടിച്ചുവച്ചിരുന്നു കുറെശ്ശെ പൊടി എടുത്തു തേനിലോ കടലാവണക്കിൻ കറയിലോ കുഴച്ചു് അതിൽ ബ്രഷ് തൊട്ടോ മററോ പല്ലു തേക്കുന്നതു് വളരെ നല്ലതാണു്. (ദന്തരോഗങ്ങൾ സാർവ്വത്രികമായി ഉണ്ടാകുന്ന ഈ കാലത്തു ദന്തശുദ്ധിക്കു് ഈ മാർഗ്ഗങ്ങൾ വളരെ പ്രയോജനകരമാണു്.) കാലകചൂർണ്ണം പേസ്ററുപോലെ തയാർചെയ്തു് അതുകൊണ്ടു പല്ലു

തേക്കുന്നതും ഊനിൽ പുരട്ടുന്നതും ഊനിലെ നീരും പഴുപ്പും മാറുന്നതിന്നു പ്രയോജനപ്പെടും.

**പല്ലുതേയ്പ്പു പാടില്ലാത്തവർ**— അജീൎണ്ണമുള്ളവർ, ഛർദ്ദി, വലിവു്, ചുമ, ജ്വരം, അർദ്ദിതമെന്ന വാതരോഗം, തണ്ണീർദാഹം, വായ്പ്പുണ്ണു്, ഹൃദ്രോഗം, നേത്രരോഗം, ശിരോരോഗം, കൎണ്ണരോഗം ഈവക രോഗങ്ങളുള്ളവർ പല്ലുതേയ്ക്കുവാൻ പാടില്ല.

4) പല്ലുതേയ്പ്പുകഴിഞ്ഞു് കണ്ണെഴുതണം. കണ്ണുകൾക്കു വളരെ പ്രയോജനമുള്ള സൌവ്വീരാഞ്ജനം എഴുതുന്നതു് വളരെ നല്ലതാണു്. കണ്ണിൽ മഷി എഴുതുന്നതുകൊണ്ടു നല്ലപോലെ മെഴുക്കു് ഇടതൂൎന്ന ഇമകളും കൺമണിയിലുള്ള കറുപ്പു്, വെളുപ്പു്, ചുവപ്പു് ഈ മൂന്നുവൎണ്ണങ്ങളും നല്ലതുപോലെ തെളിഞ്ഞു നിൎമ്മലങ്ങളും മനോജ്ഞങ്ങളും നല്ല ദർശനശക്തിയോടുംകൂടി ഇരിക്കും. എഴുദിവസത്തിലൊരിക്കൽ രസാഞ്ജനം കണ്ണിലെഴുതണം.

5. അഞ്ജനപ്രയോഗം കഴിഞ്ഞു നസ്യം, കവിൾകൊള്ളുക, പുകവലിക്കുക, മുറുക്കുക ഇവ ചെയ്യുന്നതിൽ തെററില്ല.

## മുറുക്കുവാൻ പാടില്ലാത്തവർ

നെഞ്ചിൽ ദണ്ഡം ഏററിട്ടുള്ളവർ, രക്തപിത്തമെന്ന രോഗമുള്ളവർ, രൂക്ഷത കൂടുതലുള്ളവർ, നേത്രരോഗികൾ, വിഷം ബോധക്കേടു് മദം ഇവകൊണ്ടു പ്രയാസമനുഭവിക്കുന്നവർ, ക്ഷയരോഗികൾ ഇവർ മുറുക്കുവാൻ പാടില്ല.

## എണ്ണതേപ്പ്

പതിവായി എണ്ണതേച്ചു കുളിക്കണം. അതു് ജര, ക്ഷീണം, വാതരോഗം ഇവ ഇല്ലാതാകും. ദൃഷ്ടിപ്രസാദം, ദേഹപുഷ്ടി, ദീർഘായുസ്സ്, നല്ല ഉറക്കം, തൊലിയ്ക്കു മാർദ്ദവം, ഉറപ്പു് ഇവ ഉണ്ടാകും

വിശേഷിച്ചു് ഉള്ളംകാലിലും, തലയിലും, ചെവിയിലും എണ്ണപുരട്ടണം.

## എണ്ണതേപ്പു പാടില്ലാത്തവർ

കഫാധികരോഗമുള്ളവർ, വമനം, വിരേചനം ഇവ ചെയ്തിരിക്കുന്നവർ, അജീർണ്ണമുള്ളവർ ഇവർ എണ്ണതേയ്ക്കുവാൻ പാടില്ല.

7. വ്യായാമം—വ്യായാമം ആവശ്യമുള്ളവർ അതു നിയമമനുസരിച്ചു ചെയ്യണം.

## വ്യായാമം പാടില്ലാത്തവർ

വാതപിത്തജങ്ങളായ രോഗമുള്ളവനും, ബാലനും വൃദ്ധനും, അജീർണ്ണമുള്ളവനും വ്യായാമം ചെയ്യരുതു്.

## വ്യായാമത്തിന്റെ ഗുണങ്ങൾ

ശരീരത്തിനു ലാഘവതം, പ്രവൃത്തിചെയ്യുന്നതിൽ സാമർത്ഥ്യം, ജഠരാഗ്നിക്കു ദീപനശക്തി, ദുർമ്മേദസ്സിനു ക്ഷയം, അവയവങ്ങൾ വേർതിരിച്ചു നിബിഡങ്ങളായി വളരുക ഇവയാണു്.

ബലമുള്ളവനും സ്നിഗ്ദ്ധാഹാരം ശീലിക്കുന്നവനുമാണു് വ്യായാമം ആവശ്യം. ഹേമന്തം, ശിശിരം, വസ

ന്തം ഈ ഋതുക്കളിൽ തങ്ങൾക്കുള്ളതിൽ പകുതി ശക്തിയുപയോഗിച്ച് വ്യായാമം ചെയ്യണം മററു കാലങ്ങളിൽ വ്യായാമം അല്പമാത്രമേ ആകാവൂ. വ്യായാമം ചെയ്തിട്ട് സുഖം തോന്നുന്നവിധത്തിൽ ശരീരത്തിന്റെ എല്ലാഭാഗവും തിരുമ്മണം.

## വ്യായാമം അധികമായാൽ

തണ്ണീർദാഹം, ക്ഷയം, ആസ്ത്മാ, രക്തപിത്തം, ക്ഷീണം, തളച്ച, കാസം, ജ്വരം, ഛർദ്ദി ഇവ ഉണ്ടാകുന്നു.

വ്യായാമം, ഉറക്കിളപ്പ്, വഴിനടപ്പ്, സ്ത്രീസേവ, ചിരി, സംസാരം ഇവ അധികമായി ചെയ്യുന്നവൻ ആനയെ പിടിച്ചുവലിയ്ക്കുന്ന സിംഹത്തെപ്പോലെ നശിച്ചു പോകുന്നു.

**തിരുമ്മ്**—കഫത്തെ ശമിപ്പിക്കുന്നതാണ്. മേദസ്സിനെ ദ്രവിപ്പിക്കും. അവയവങ്ങൾക്കുറപ്പുണ്ടാക്കും. തൊലിയ്ക്കു തെളിവുണ്ടാവുകയും ചെയ്യും.

## കുളി

ജഠരാഗ്നിയെ ദീപിപ്പിക്കും, ജീവശക്തിയെ ഉത്തേജിപ്പിക്കും, ആയുസ്സുവർദ്ധിക്കും, സംഭോഗചാതുര്യം വർദ്ധിക്കും, മനപ്രസാദം, ബലം ഇവയുണ്ടാകും. ചൊറിച്ചിൽ, അഴുക്ക്, തളച്ച, വിയർപ്പ്, മടി, തണ്ണീർദാഹം, ഉഷ്ണം, പാപം ഇവ ഇല്ലാതാകും. ചൂടുവെള്ളംകൊണ്ട് കണ്ഠത്തിന്റെ കീഴ്ഭാഗം കുളിക്കുന്നതു ബലവർദ്ധകമാണ്. അത്രയും ചൂടുള്ളതുകൊണ്ടുതന്നെ തലകുളിച്ചാൽ കണ്ണിനും തലമുടിയ്ക്കും ബലം കുറയുന്നു.

## കുളി പാടില്ലാത്തവർ

അർദ്ദിതമെന്ന വാതരോഗം, നേത്രരോഗം, മുഖരോഗം, കർണ്ണരോഗം, അതിസാരം ഇവ ഉള്ളവരും, ഊണുകഴിച്ചുടനെയും കുളിക്കുവാൻ പാടില്ല.

### ആഹാരം

കഴിച്ച ആഹാരം ദഹിച്ചുകഴിഞ്ഞാൽ നിയമമനുസരിച്ചു ആഹാരം അധികം നിറയാത്തവിധത്തിൽ കഴിക്കണം.

മലമൂത്രാദി വേഗങ്ങളെ ബലാൽകാരേണ പോക്കരുതു്.

വേഗം മുട്ടിയിരിക്കുന്നവൻ വേറൊന്നും ചെയ്യുവാനൊരുങ്ങരുതു്.

ഒരു രോഗം വേഗം ചികിത്സിച്ചു മാററാവുന്ന അവസ്ഥയിലിരിക്കുമ്പോൾ അതു ചെയ്യാതെ മറെറാന്നും ചെയ്യാനൊരുങ്ങരുതു്.

എല്ലാ ജീവികളുടെയും എല്ലാ പ്രവൃത്തികളും സുഖത്തിന്നായിക്കൊണ്ടാണെന്നു് സർവ്വസമ്മതമാണു്. പക്ഷെ ആ പ്രവൃത്തി ധർമ്മാനുസൃതമാണെങ്കിൽ മാത്രമെ ഉൽകൃഷ്ടസുഖം ലഭിക്കുകയുള്ളൂ. അല്ലാഞ്ഞാൽ അതുതന്നെ ദുഃഖത്തിന്നു കാരണമാവുകയേ ഉള്ളൂ. നല്ല ആളുകളുമായി ബന്ധപ്പെടുത്തുകയും ചീത്തയാളുകളുമായി എപ്പോഴും അകന്നും ഇരിക്കുന്നതു് ധർമ്മാനുസൃതപ്രവൃത്തികൾ ചെയ്യുന്നതിന്നു് വളരെ സഹായകമാണു്.

കൊലപാതകം, മോഷണം, വ്യഭിചാരം, ഏഷണി പറയുക, കഠിനവാക്കുപറഞ്ഞു ശകാരിക്കുക, കള്ളംപറ

യുക, അസംബന്ധം പറയുക, ദ്രോഹവിചാരം, പരദ്രവ്യത്തിലുള്ള ദുർവിചാരമായ ആഗ്രഹം, നാസ്തികത—ഇപ്രകാരം ആദ്യത്തെ മൂന്നും ശരീരംകൊണ്ടും, ഇടയ്ക്കുള്ള നാലെണ്ണം വാക്കുകൊണ്ടും, ശേഷം മനസ്സുകൊണ്ടുമുള്ള കർമ്മങ്ങളുമാകുന്നു. ഇവ നിശ്ചയമായും ഉപേക്ഷിച്ചിരിക്കണം.

നിത്യവൃത്തിക്കു വകയില്ലായ്മകൊണ്ടും രോഗംകൊണ്ടും മററു ദുഃഖങ്ങൾകൊണ്ടും ക്ലേശിക്കുന്നവരെ തന്റെ ശക്തിക്കൊത്തവണ്ണം സഹായിക്കണം.

പുഴു, എറുമ്പ് മുതലായ ക്ഷുദ്രജന്തുക്കളെപ്പോലും ഉപദ്രവിക്കാതിരിക്കുവാൻ ശ്രദ്ധിക്കണം.

മഹാന്മാരെയും അതിഥികളെയും പശുക്കളെയും പൂജിക്കണം.

എന്തെങ്കിലും അപേക്ഷിച്ചു വരുന്നവരെ വെറുതെ മടക്കി അയയ്ക്കരുത്.

ആരെയും അപമാനിക്കുകയും ആക്ഷേപിക്കുകയും അരുത്.

ദ്രോഹം ചെയ്തുകൊണ്ടിരിക്കുന്ന ശത്രുവിനുപോലും അവസരം കിട്ടുമ്പോൾ ഉപകാരം ചെയ്തിരിക്കണം.

ആപത്തിലും സമ്പത്തിലും ഇളകാത്ത മനസ്സായിരിക്കണം.

അന്യന്റെ ഉൽക്കർഷത്തിൽ അസഹിഷ്ണുത ഉണ്ടാകാൻ പാടില്ല. അവന്റെ ഉൽക്കർഷത്തിന്നാധാരമായ ഹേതു മനസ്സിലാക്കി അതിൽക്കൂടി ഉയരാൻ ആഗ്രഹിക്കുകയേ ആകാവൂ.

സംസാരം—തക്കസമയത്തു തെററില്ലാത്തുള്ളതിനെ ചുരുങ്ങിയ വാക്കിൽ എതിർവാദമുണ്ടാകാത്തവിധത്തിൽ മനോഹരമായ രീതിയിൽ പറയണം.

ചിരിച്ചുകൊണ്ടുതന്നെ സംസാരിക്കണം.

പ്രസന്നമുഖനായും നല്ല ശീലഗുണമുള്ളവനായും കരുണകൊണ്ടലിവുള്ള മനഃപ്രകൃതിയോടു കൂടിയവനായുമിരിക്കണം.

ഏകനായിട്ടു സുഖമനുഭവിക്കരുതു്. എല്ലാകാര്യത്തിലും എല്ലാവരിലും വിശ്വാസം വച്ചുകൊണ്ടിരിക്കയുമരുതു്; സംശയം വച്ചുകൊണ്ടുമിരിക്കരുതു്.

ഒരാളെ തൻെറ ശത്രുവാണെന്നു് വെളിപ്പെടുത്തരുതു്.

താൻ മററൊരാളിൻെറ ശത്രുവാണെന്നു് വെളിപ്പെടുത്തുകയുമരുതു്.

അവമാനത്തെ വെളിപ്പെടുത്തരുതു്.

വലിയവൻെറ വിരോധത്തെ വെളിപ്പെടുത്തരുതു്.

ഇന്ദ്രിയങ്ങളെ പീഡിപ്പിക്കരുതു്; അവയെ അധികമായി ലാളിക്കരുതു്.

ധർമ്മാർത്ഥകാമമാകുന്ന ത്രിവർഗ്ഗത്തോടുകൂടാത്ത പ്രവൃത്തികളെ അംഗീകരിക്കരുതു്.

എല്ലാ ധർമ്മാനുഷ്ഠാനങ്ങളും ഏറിയും കുറഞ്ഞുംപോകാതെ മദ്ധ്യമമാർഗ്ഗം അംഗീകരിക്കണം.

രോമം, നഖം, മീശ ഇവ അധികം നീളാത്തവിധത്തിൽ മുറിച്ചുകളയണം.

പാദങ്ങളും ശ്രോത്രനേത്രാദികളായ സ്രോതസ്സുകളും ശുദ്ധമാക്കി വയ്ക്കണം.

പതിവായി കുളിക്കണം; സൗമ്യവാനായിരിക്കണം. കമനീയവും അനുകരണീയവുമായ വേഷവിധാനങ്ങളോടുകൂടിയിരിക്കണം.

രത്നം, സിദ്ധമന്ത്രം ഇവ ധരിക്കുന്നതു നല്ലതാണു്.

കുടയും, ചെരുപ്പും ധരിച്ചുകൊണ്ടും ഒരു നുകപ്പാടകലെ ദൃഷ്ടി പതിപ്പിച്ചുകൊണ്ടും നടക്കണം.

കൂടിയേ കഴിയൂ എന്നുള്ള സമയത്തു് രാത്രികാലങ്ങളിൽ വടിയും തലക്കെട്ടും സഹായികളോടുംകൂടി നടക്കണം.

ആൽത്തറ, പൂജ്യന്മാർ, കൊടിമരം, നീചന്മാർ ഇവരുടെ നിഴലിനേയും; ഭസ്മം, ഉമി, നീചവസ്തുക്കൾ ഇവയേയും; ചരൽ, മൺകട്ട, ബലിയിടുന്ന സ്ഥലം, കുളിക്കുന്ന സ്ഥലം ഇവിടങ്ങളിലും ചവിട്ടുക, മറികടക്കുക ഇവ ഉപേക്ഷിക്കണം.

കൈകൊണ്ടു് ആറു നീന്തികടക്കരുതു്; തീക്കുണ്ഡത്തിന്റെനേരെ പോകരുതു്; സംശയമുള്ള വള്ളത്തിലും വൃക്ഷത്തിലും കയറരുതു്.

പിണക്കമുള്ള കുതിരപ്പുറത്തും നിയന്ത്രണംകിട്ടാൻ സംശയിക്കുന്ന വാഹനങ്ങളിലും കയറരുതു്.

മുഖംമറയ്ക്കാതെ തുമ്മുക, ചിരിക്കുക, കോട്ടുവാ ഇടുക ഇവ പാടില്ല.

മൂക്കുപിടിച്ചു വലിയ്ക്കുകയും മററും ചെയ്യരുതു്.

കാരണംകൂടാതെ മണ്ണിൽ വരയ്ക്കരുതു്.

അവയവങ്ങൾകൊണ്ടു അരുതാത്തവിധത്തിലൊന്നും ചെയ്യരുതു്.

ഏറെനേരം കുന്തിയിരിക്കരുതു്.

ദേഹംകൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും ചെയ്യുന്ന പ്രവൃത്തികൾ ക്ഷീണമുണ്ടാകുന്നതിന്നു മുമ്പു നിറുത്തണം.

കാൽമുട്ടു മേല്പോട്ടാക്കി വച്ചുകൊണ്ടു് ഏറെനേരം ഇരിക്കുകയും കിടക്കുകയും ചെയ്യരുതു്.

രാത്രികാലങ്ങളിൽ വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കരുതു്.

മൂന്മുക്കു്, ആൽത്തറ, നാല്മുക്കു്, ദേവാലയം ഇവിടങ്ങളിലും രാത്രിയിൽ പോയിരിക്കരുതു്.

വധസ്ഥലം, ആൾപാർപ്പില്ലാത്ത വീടു്, ചുടുകാടു് ഇവിടങ്ങളിൽ പകലും പോയിരിക്കരുതു്.

സൂര്യനെ യാതൊരുവിധത്തിലും നോക്കരുതു്.

തലയിൽവച്ചു ചുമടെടുക്കരുതു്.

തീരെ ചെറുതും തിളങ്ങിക്കൊണ്ടിരിക്കുന്നതും അശുചിയായതും, ഇഷ്ടമില്ലാത്തതുമായതിൽ എപ്പോഴും നോക്കിക്കൊണ്ടിരിക്കുകയും അരുതു്.

മദ്യംവില്ക്കുക ഉണ്ടാക്കുക, കൊടുക്കുക, കുടിക്കുക— ഇതൊന്നും ആചരിക്കരുതു്.

കിഴക്കൻകാറ്റു്, വെയിൽ, പൊടി, മഞ്ഞു്, കൊടുങ്കാറ്റു്—ഇവ ഏല്ക്കുവാൻ പാടില്ല.

ശരീരത്തെ നേരെയല്ലാതെ വച്ചുകൊണ്ടു് തുമ്മൽ, ഏമ്പക്കം, ചുമ, ഉറക്കം, മൈഥുനം—ഇവപാടില്ല.

നദീതീരത്തെ നിഴൽ. രാഷ്ട്രീയ ദോഷികൾ, ദുഷ്ടമൃഗങ്ങൾ, വിഷപ്പല്ലുള്ള ജന്തുക്കൾ ഇവരെയും ഹീനന്മാരും ഉത്തമന്മാരല്ലാത്തവരെയും അതിവിരുതന്മാരെയും ആശ്രയിച്ചു കഴിയുക.

ഉത്തമന്മാരോടു വേർപെട്ടിരിയ്ക്കുകയും അവരോടു കലഹിയ്ക്കുകയും ചെയ്യുക.

സന്ധ്യാകാലങ്ങളിൽ ഉണ്ണുക, ഉറങ്ങുക, സ്ത്രീസേവ ചെയ്യുക, പഠിയ്ക്കുക, വിചാരിയ്ക്കുക,—ഇവയെയും ശത്രുക്കളുടെ ആഹാരം സത്രത്തിലെയും കൂട്ടത്തിലെയും ആഹാരം, നല്ലതും ചീത്തയും കലർന്ന ആഹാരം, വേശ്യയുടെ ആഹാരം, കച്ചവടക്കാരുടെ ആഹാരം ഇവയെയും ശരീരം മുഖം, നഖം—ഇവകൊണ്ടുള്ള വാദ്യത്തെയും കയ്യും മുടിയും കുടയുന്നതിനെയും, വെള്ളം, അഗ്നി, പൂജ്യൻ, ഇവയുടെ ഇടയിൽക്കൂടി കടന്നുപോകുന്നതിനെയും, ശവം ദഹിയ്ക്കുമ്പോൾ ഉണ്ടാകുന്ന പുകയെയും മദ്യത്തിലുള്ള അത്യാസക്തിയെയും സ്ത്രീകളിലുള്ള സ്വാതന്ത്ര്യത്തെയും—ഉപേക്ഷിയ്ക്കണം.

ചുരുക്കത്തിൽ ചിലതു ചൂണ്ടിക്കാണിയ്ക്കുകയാണു ചെയ്യുന്നു്. ശരീരത്തിനുള്ള സ്ഥൂലസൂക്ഷ്മഭാവങ്ങളെ കുഴപ്പം കൂടാതെ വച്ചുകൊണ്ടിരിയ്ക്കുന്നതിനു് മേൽ പറഞ്ഞകാര്യങ്ങൾ അനുസരിയ്ക്കേണ്ടതു് ആവശ്യമാണു്.

## ഋതുചര്യയുടെ നിയമവശം

12 മാസങ്ങളെ 6—ഋതുക്കളായി വിഭജിച്ചിരിക്കുന്നു. ശിശിരം, വസന്തം, ഗ്രീഷ്മം, വർഷം, ശരത്, ഹേമന്തം

—ഇവയാണ്. മഴ, മഞ്ഞ്, വേനൽ—കാലങ്ങളെയും അവയുടെ സന്ധികളെയും കണക്കിലെടുത്തുകൊണ്ടുള്ള വിഭജനമാണിത്. ഈ ആറു വിഭാഗങ്ങളെയാണ് ഋതുക്കൾ എന്നുപറയുന്നത്. ഒരു ഋതുവിൽ ആചരിക്കേണ്ട ആഹാരവിഹാരങ്ങൾ; ഋതുസന്ധിയിൽ അവയിൽ വരുത്തേണ്ട വ്യത്യാസങ്ങൾ അടുത്ത ഋതുവിൽ പുതുതായി ശീലിക്കേണ്ടവ ഇവയുടെ വിവരണമാണ് ഋതുചര്യയിൽ ഉള്ളത്.

ഭൂമദ്ധ്യരേഖയുടെ തെക്കുനിന്നും ക്രമേണ വടക്കോട്ടും വടക്കുനിന്നും തെക്കോട്ടും സൂര്യരശ്മി കൂടുതലായി പതിക്കുന്ന കാലത്തെ ക്രമേണ ഉത്തരായനകാലമെന്നും ദക്ഷിണായനകാലമെന്നും വ്യവഹരിക്കുന്നു. ശിശിരം, വസന്തം, ഗ്രീഷ്മം—ഈ മൂന്ന് ഋതുക്കൾ ഉത്തരായനകാലവും വർഷാദികളായ മൂന്ന് ഋതുക്കൾ ദക്ഷിണായനകാലവുമാണ്.

ഉത്തരായനകാലം—സൂര്യന്റെ വടക്കോട്ടുള്ള ഗതിനിമിത്തം സൂര്യനും വായുവും ഏറ്റവും രൂക്ഷഉഷ്ണതീക്ഷ്ണഗുണങ്ങൾ ഉള്ളതായി മാറുന്നു. അതുകൊണ്ട് ഭൂമിയുടെ സ്നിഗ്ദ്ധാദിഗുണങ്ങൾ ക്ഷയിക്കുന്നു. ശരീരത്തിൽ ഉള്ള സ്നിഗ്ദ്ധാദികളായ കഫഗുണങ്ങളെ ക്ഷയിപ്പിക്കുന്ന കയ്പ്, ചവർപ്പ്, എരിവ്—എന്നീ രസങ്ങൾ പ്രബലങ്ങളായിത്തീരുന്നു. ആ കാലത്ത് വാതപിത്തഗുണങ്ങൾ വർദ്ധിക്കുന്നു. ഇക്കാലത്ത് മനുഷ്യന്റെ ശരീരത്തും അവനുപയോഗപ്പെടുത്തുന്ന മററുവസ്തുക്കളിലുമുള്ള സ്നിഗ്ദ്ധാദികഫഗുണങ്ങൾ ക്ഷയിക്കുന്നതുകൊണ്ട് വാതവികാരങ്ങളും തീക്ഷ്ണോഷ്ണാദിഗുണങ്ങൾ വർദ്ധിക്കുന്നതുകൊണ്ട്

പൈത്തികവികാരങ്ങളുമുണ്ടാകുന്ന കയ്പ്, ചവർപ്പ്, എരിവ് ഈ രസങ്ങളും തീക്ഷ്ണോഷ്ണരൂക്ഷങ്ങളുമായ ഗുണങ്ങളുമുള്ള ആഹാരപദാർത്ഥങ്ങളും മററും ഭാഗികമായി ഉപേക്ഷിച്ചുകൊണ്ടുള്ളതും പരിഹാരനിർദ്ദേശങ്ങൾ അടങ്ങിയതുമായ വിവരണമാണ് ശിശിരവസന്ത ഗ്രീഷ്മഋതുചര്യയിലുള്ളത്.

ദക്ഷിണായനകാലം—ജീവികളിൽ ബലം വർദ്ധിക്കുന്നു. സൗമ്യാദിഗുണങ്ങൾ ഭൂമിയിൽ വർദ്ധിക്കുന്നു. കഫഗുണങ്ങൾ വർദ്ധിക്കുന്നു. ഉപ്പ്, മധുരം—ഈ രസങ്ങൾ പ്രബലങ്ങളായിത്തീരുന്നു. വർഷം ശരത്, ഹേമന്തം – ഈ ഋതുക്കൾ ദക്ഷിണായന കാലത്തുള്ളതാണ്. അനുപാതികമായി ആരോഗ്യത്തിന് സുരക്ഷിതത്വമുള്ള കാലമാണെങ്കിലും ആ കാലങ്ങളിലും പ്രകൃതിദത്തമായ ഗുണങ്ങളെ നിയന്ത്രിച്ചുപയോഗപ്പെടുത്തത്തക്കവിധത്തിൽ ഋതുചര്യയിൽ വിവരിച്ചിട്ടുണ്ട്

കൂടാതെ ഓരോ ഋതുക്കളിലും ത്രിദോഷങ്ങളിൽ ഒന്നല്ലെങ്കിൽ മറെറാന്നിന് ദുഷ്ടി സംഭവിക്കുവാൻ സാദ്ധ്യതയുണ്ട്. അതുകൊണ്ട് ഋതുചര്യ, കാലാകാലങ്ങളിൽ ദോഷങ്ങളെ ക്രമപ്പെടുത്തിവച്ചുകൊണ്ടിരിക്കുന്നതിന് അവശ്യം അനുസരിക്കേണ്ടതാണ്. ഓരോ ഋതുക്കളിലും ഏതേതു ഗുണങ്ങൾക്കും രസങ്ങൾക്കും ശക്തികൂടുതലോ കുറവോ ഉണ്ടാകുന്നു എന്ന് ശാസ്ത്രീയമായും കൃത്യമായും കണക്കെടുക്കുവാൻ കഴിയുന്നു. കാലാകാലങ്ങളിൽ പ്രകൃതിക്കുണ്ടാകുന്ന വ്യത്യാസങ്ങളെക്കൂടി കണക്കിലെടുത്തുകൊണ്ട് ഋതുചര്യവിശദമാക്കുകയും അതു് പദ്ധതികളിലൂടെ നടപ്പിലാ

ക്കുകയും ചെയ്യേണ്ടതാണ്. അങ്ങനെ ചെയ്താൽ അടുത്ത തലമുറകൾ അവരുടെ ജീവിതത്തിലേയ്ക്ക് അതുപകർത്തിക്കൊള്ളും. അങ്ങനെ കാലാകാലങ്ങളിലുണ്ടാകുന്ന പകർച്ചവ്യാധികളേയും മറ്റും തടഞ്ഞുനിറുത്താം.

## ഏഴാമത്തെ ദ്രവ്യമായ ദിക്ക്<br>ആയുർവ്വേദത്തിലൂടെ.

ദിക്ക്, ദേശം, മേഖല, രാശി—ഇങ്ങനെയുള്ള വ്യവഹാരം ദിക്കിനെ സംബന്ധിച്ചുള്ളതാണ്.

ദിക്ക്—കിഴക്ക്, തെക്ക, പടിഞ്ഞാറ് തുടങ്ങിയവ.

ദേശം—ദേഹദേശം, ഭൂദേശം—ഇപ്രകാരം രണ്ടും അതിന്റെ ഉപവിഭാഗങ്ങളും.

മേഖല—ഉഷ്ണമേഖല, ശീതമേഖല, സമശീതോഷ്ണമേഖല—തുടങ്ങിയവ.

രാശി—മേടം, ഇടവം—തുടങ്ങി പന്ത്രണ്ടു രാശികൾ.

ഇതിൽ ആയുർവ്വേദം കൂടുതൽ പ്രാധാന്യം കൊടുത്തിട്ടുള്ളത് ദേഹപ്രദേശങ്ങളെ സംബന്ധിച്ചാണ്

ദേഹദേശം—ഫാലം, ഗണ്ഡം, കണ്ഠം, ഉരസ്സ്, ഉദരം,—തുടങ്ങിയവ ശരീരത്തിന്റെ പ്രദേശം പ്രതിയുള്ള ചികിത്സയേയും മറ്റും പരിഗണിച്ചുകൊണ്ടുള്ള വിഭജനമാണിത്.

ഭൂദേശം—ജാംഗലം, അനൂപം, സാധാരണം—ഇങ്ങനെ മൂന്നായി വിഭജിച്ചു.

ജാംഗലം—വൃക്ഷങ്ങൾ അധികമില്ലാതെ ഉയർന്നു പരന്നുകിടക്കുന്ന ഭൂപ്രദേശം. ഈ സ്ഥലം വാതവൎദ്ധകമാണു്.

ആനൂപം—ജലാശയത്തിന്നടുത്തുള്ളതോ അടുത്ത കാലത്തു് ജലാശയം നികന്നുണ്ടായതോ ആയ നനവുള്ള ഭൂമി. (ഊഷരപ്രദേശം)—ഇതു് കഫവൎദ്ധകഭൂമിയാണു്.

സാധാരണം—മേൽ വിവരിച്ച രീതിയിലല്ലാതെ ആവശ്യത്തിന്നു വൃക്ഷലതാദികളും വിശുദ്ധജലം കൊണ്ടു മനോജ്ഞതയും പ്രായേണ നിമ്നോന്നതങ്ങളുമായ ഭൂമി. ത്രിദോഷങ്ങളുടെ സമാവസ്ഥയെ നിലനിറുത്തുവാൻ കഴിവുള്ള സാധാരണം എന്ന വൎഗ്ഗത്തിൽ പെട്ട ഈ ഭൂമി മനസത്തിന്നു് ആരോഗ്യപ്രദമാണു്. ഈ ഇനത്തിൽ പെട്ട ഭൂമിയിൽ ഉണ്ടാകുന്ന ഔഷധച്ചെടികൾ നിറഞ്ഞ ഗുണങ്ങളോടു കൂടിയതാണു്.

മണൽ നിറഞ്ഞ മരുഭൂമികൾ പിത്തവൎദ്ധകമാണു്. മനുഷ്യവാസത്തിനു് ഈ ജാതിയിൽപെട്ട ഭൂമി ഉപയോഗപ്പെടുത്താറില്ല.

മേഖലകൾ—ഉഷ്ണമേഖലയിലുള്ള വസ്തുക്കളിൽ പിത്തവൎദ്ധകഗുണാധിക്യവും, ശീതമേഖലയിലുള്ള വസ്തുക്കളിൽ വാതകഫാധികഗുണാധിക്യവും സമശീതോഷ്ണമേഖലയിലുള്ളവസ്തുക്കളിൽ ത്രിദോഷസമീകരണത്തിന്നുതകുന്ന ഗുണങ്ങളും പ്രാധാന്യേന കാണാൻ സാധിക്കുന്നു.

ദിക്ക—രാശി—ഇവകൾക്കും ശരീരത്തിലും ത്രിദോഷങ്ങളിലും സ്വാധീനം ചെലുത്തുവാൻ സാധിക്കുമെന്നു് അവയെ സംബന്ധിച്ചു കൂടുതൽ പഠിച്ചാൽ മനസ്സിലാകും

# ആത്മാവ്—മനസ്സ്.

അടുത്തതായി 8-ം 9-ം ദ്രവ്യങ്ങളായ ആത്മാവ്, മനസ്സ് ഇവയെ സംബന്ധിച്ച് ആയുർവ്വേദശാസ്ത്രഗ്രന്ഥത്തിന് അവശ്യം ആവശ്യമായ ഭാഗം മാത്രം എടുത്ത് പറയാം. ആദ്ധ്യാത്മികമായ ആ ഭാഗത്തിന്റെ അഗാധതയിലേയ്ക്കു കടക്കാതെ ആയുർവ്വേദത്തിൽ ഒന്നു ബന്ധിപ്പിച്ചു കാണിയ്ക്കുവാനേ ഉദ്ദേശമുള്ളു.

ആത്മാവ്—രണ്ടായി വിഭജിച്ചിരിക്കുന്നു.

1. പരമാത്മാവ്
2. ജീവാത്മാവ്

1. **പരമാത്മാവ്**—അറിവിന്റെ (ജ്ഞാനത്തിന്റെ) ഉറവിടം. ഇതിനെ സംബന്ധിച്ചുള്ള സമഗ്രമായ അറിവിന് വേദോപനിഷത്തുകൾ പഠിയ്ക്കേണ്ടതുണ്ട്.

2. **ജീവാത്മാവ്**—പരമാത്മാവിൽനിന്നും അന്യമല്ലെങ്കിലും ചില വ്യത്യസ്ത ലക്ഷണങ്ങളോടുകൂടിയതാണ്. ഇത് വിവിധ ജീവികളിൽ വ്യത്യസ്തസ്വഭാവത്തിൽ സ്ഥിതിചെയ്യുന്നു. സുഖദുഃഖ അനുഭവജ്ഞാനമാണിതിന്റെ പ്രത്യേകത.

"ഇന്ദ്രിയാണി പരാണ്യാഹുഃ
ഇന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിഃ
ബുദ്ധേസ്തു പരതസ്തു സഃ"

ഇപ്രകാരം അതിനെ ചുരുക്കത്തിൽ പരിചയപ്പെടുത്താം.

# മനസ്സ്.

പ്രവൃത്തികളുടെ ആധിപത്യം മനസ്സിനുള്ളതാണ്. ഇതു് ഇന്ദ്രിയങ്ങളുടെ സ്വഭാവത്തിലുംമററും ബാഹ്യലോകത്തു സഞ്ചരിച്ചു ജീവാത്മാവിൽ അനുഭവങ്ങൾ പകൎന്നുകൊടുക്കുന്നു. സൂക്ഷ്മങ്ങളായ ഗുണദോഷങ്ങൾ ജീവാത്മാവിൽ കൊണ്ടുചെന്നെത്തിക്കുന്ന ജോലിയിൽ ഏൎപ്പെട്ടിരിക്കുന്ന ആ ശക്തിവിശേഷം ബാഹ്യങ്ങളായ എല്ലാ അനുഭവങ്ങളേയും ജീവാത്മാവിൽകൊണ്ടു ലയിപ്പിച്ചു സുഖദുഃഖങ്ങൾ അനുഭവിപ്പിക്കുന്നു. ഈ മനസ്സ് ശരീരത്തിന്റെ സ്ഥൂലസൂക്ഷ്മഭാവങ്ങളുടെ മദ്ധ്യവൎത്തിയായി കഴിയുന്നു.

മരിയ്ക്കുമ്പോൾ ശരീരത്തുനിന്നും വേൎപെട്ടുപോകുന്നതും കാണാൻ പാടില്ലാത്തതുമായ ആ ശക്തിയെ ദുഷിപ്പിക്കുകയും നന്നാക്കുകയും ചെയ്യുന്ന മററു പലതും അതിനെ ചുററിപ്പററിയുണ്ടെന്നു പരീക്ഷണനിരീക്ഷണങ്ങളെക്കൊണ്ടു വസ്തുനിഷ്ഠമായ പഠനം നടത്തീട്ടുണ്ട്.

സ്ഥൂലപ്രപഞ്ചത്തിൽ പഞ്ചഭൂതാത്മകമായ സ്ഥൂലശരീരത്തെ നശിപ്പിക്കുവാൻ സ്ഥൂലരൂപത്തിലുള്ള അണുക്കളുള്ളതുപോലെ സൂക്ഷ്മശരീരത്തെ ഉപദ്രവിക്കുന്നതിനു് സൂക്ഷ്മശക്തികൾ ഉണ്ടെന്നും അതു് സൂക്ഷ്മപ്രപഞ്ചത്തിലെ ജീവിവിശേഷങ്ങളാണെന്നും അവയുടെ ശല്യംകൊണ്ടുണ്ടാകുന്ന മാനസികക്ഷോഭത്തിന്നും ത്രിദോഷത്തിന്റെ സമനിലയെ താറുമാറാക്കുവാൻ കഴിയുമെന്നും മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. അതു തിരിച്ചറിയുവാൻവേണ്ടി രോഗാണുക്കൾക്കു പേരിട്ടിരിക്കുന്നതുപോലെ യക്ഷി

എന്നോ ഗന്ധൎവ്വനെന്നോ പേരിട്ടിരിക്കയാണ്. സൂക്ഷ്മപ്രപഞ്ചത്തിലെ ജീവിവിശേഷത്തെ ശുക്ലയജുൎവ്വേദ ത്രകാണ്ഡത്തിൽ "അന്തൎഗ്ഗത ശരീരമനുഷ്യാപദ്രവകാരിണഃ ജന്തുവിശേഷ ഏവഭൂതാഃ" എന്നു വിവരിച്ചിരിക്കുന്നു.

ഭൂതഗ്രഹപീഡയെ സംബന്ധിച്ച് ആയുൎവ്വേദത്തിൽ അൎഹമായ സ്ഥാനം കൊടുത്തിട്ടുണ്ട്. ഭൂതഗ്രഹങ്ങൾ സൂക്ഷ്മശരീരത്തു നേരിട്ടു ശല്യംചെയ്യുന്നതിനാൽ ആവിധ കുഴപ്പങ്ങൾ സ്ഥൂലശരീരത്തു് അല്പം അനുഭവപ്പെടുന്നില്ല. സൂക്ഷ്മപഞ്ചഭൂതത്തിൻെറ സാത്വിക സമഷ്ടിയായ മനസ്സിൽ ബാധിക്കുന്ന രോഗത്തിൻെറ ലക്ഷണം സൂക്ഷ്മപഞ്ചഭൂതത്തിൻെറ സാത്വികവ്യഷ്ടിഭാഗങ്ങളായ ഇന്ദ്രിയങ്ങളിൽകൂടി പ്രത്യക്ഷപ്പെടുന്നു.

## തിരിച്ചറിയുവാനുള്ള മാൎഗ്ഗം.

ഒരു പ്രത്യേകതരം രോഗാണു ശരീരത്തു പ്രവേശിച്ചു പ്രത്യേകവിധത്തിലുള്ള രോഗലക്ഷണങ്ങൾ കാണിക്കുംപോലെ ഓരോ പ്രത്യേക ഇനം ഭൂതഗ്രഹങ്ങൾ സൂക്ഷ്മശരീരത്തും പ്രത്യേകവിധത്തിലുള്ള ലക്ഷണങ്ങൾ കാണിക്കുന്നു. അതിനെ സംബന്ധിച്ച ശാസ്ത്രഭാഗം അഭ്യസിച്ചാൽ ഏതു ഭൂതഗ്രഹമാണെന്നും അതിനു പ്രതിവിധി എന്തെന്നും അറിയുവാൻ പ്രയാസമില്ല.

"ഗ്രഹാഃ ഛിദ്രപ്രഹാരിണഃ"—ഈ ഗ്രഹങ്ങൾ സൂക്ഷ്മശരീരത്തിനുള്ളിൽ പ്രവേശിക്കണമെങ്കിൽ ഒരു ഛിദ്രം (വിടവ്—വിള്ളൽ) ഉണ്ടാകണം. ഇതിൽനിന്നും മന

ശ്ശക്തികൊണ്ടുള്ള ഒരു ആവരണം സൂക്ഷ്മശരീരത്തിന്റെ സംരക്ഷണത്തിനുണ്ടെന്നും ആ ആവരണത്തിന്നു വിള്ളലുണ്ടാകുമ്പോൾ മാത്രം ഭൂതഗ്രഹങ്ങൾ ആ വിള്ളലിൽക്കൂടി ഉള്ളിൽ പ്രവേശിക്കുന്നു എന്നും മനസ്സിലാക്കാം. ത്രിദോഷത്തിന്റെ തുലനാവസ്ഥയിൽ രാജസ്സുകൊണ്ടുള്ള ഒരു കോട്ടിംഗ് ശരീരസംരക്ഷണത്തിനുള്ളതു പോലെയാണിതു്. രാജസ്സുകൊണ്ടുള്ള കോട്ടിംഗിനു് വിള്ളൽ സംഭവിക്കാതെ ഒരു രോഗാണുവിനു് ശരീരത്തിനുള്ളിൽ പ്രവേശിച്ചു രോഗാവസ്ഥ ഉണ്ടാക്കുവാൻ സാദ്ധ്യമല്ല. ത്രിദോഷത്തിന്റെ വിഷമാവസ്ഥയിൽ രാജസ്സുകൊണ്ടുള്ള ആവരണത്തിനു വിള്ളൽ സംഭവിക്കുന്നതെങ്ങിനെ എന്നു മനസ്സിലാക്കാം. ഏപ്രകാരമാണു് മനശ്ശക്തികൊണ്ടുള്ള ആവരണത്തിനു വിള്ളൽ സംഭവിക്കുന്നതു്? രാഗദ്വേഷമദമാത്സര്യങ്ങളായ മനോദോഷങ്ങൾ വർദ്ധിക്കുക, അരുതാത്ത പ്രവൃത്തികൾ ചെയ്യുവാനാരംഭിക്കുക, ഭയമുണ്ടാകുക–തുടങ്ങി മനസ്സിനു് ക്രമാധികമായ ചലനം സംഭവിക്കത്തക്ക കാരണങ്ങൾ ഉണ്ടാകുമ്പോൾ മനശ്ശക്തികൊണ്ടുള്ള ആവരണത്തിനു ഛിദ്രം ഉണ്ടാവുകയും ഗ്രഹാദിദോഷങ്ങൾ ഉള്ളിൽ പ്രവേശിക്കുകയും ചെയ്യുന്നു.

## പുംസ്ത്രീഭേദം.

ഒരു ജീവി പുംസ്ത്രീബീജങ്ങളുടെ സങ്കലനഫലമായി രൂപംപ്രാപിക്കുന്നതാണല്ലോ. പുംസ്ത്രീഭേദം എങ്ങനെ സംഭവിക്കുന്നു എന്നു പരിശോധിക്കാം.

ഒരു ബീജാണു മൈക്രോസ്കോപ്പുകൊണ്ടുമാത്രം കാണാവുന്ന ഒരു ഫോട്ടോ ആണെന്നു വിചാരിക്കുക. ആ

ജീവിയുടെ രൂപം ആ ചെറിയ ഫോട്ടോയിൽ വ്യക്തമാകുന്നില്ല. അതു് എൻലാർജുചെയ്താൽ ആ ജീവിയുടെ പൂർണ്ണമായ രൂപം തെളിഞ്ഞുവരുന്നു. ഇതുതന്നെയാണു് ഒരു ബീജാണുവിൻെറയും സ്ഥിതി. ബീജാണുവിൻെറ രൂപത്തിൻെറ ഉദാഹരണമാണു പറഞ്ഞതു്. ഇതുപോലെ അതിൻെറ പിതൃപരമ്പരകളുടേയും മാതൃപരമ്പരകളുടേയും ശരീരഘടനാവൈശിഷ്ട്യം, രൂപസൗന്ദര്യാദികൾ, സംസ്കാരം, വർണ്ണം തുടങ്ങിയവയും ആ ബീജാണുവിൽ കാണും. കൂടാതെ അതിനു കിട്ടിയ പുരുഷത്വത്തിൻെറയും സ്ത്രീത്വത്തിൻെറയും ചരിത്രംകൂടി അറിയേണ്ടതുണ്ടു്. മാതാപിതാക്കന്മാരുടെ ബീജത്തിൽ ഉണ്ടായിരുന്ന വ്യത്യാസമാണതു്. ഇതു് ആദ്യതലമുറകൾ മുതൽ തുടർന്നു വരുന്നതുമാണു്. ഇതിൻെറ പൂർണ്ണ അറിവിലേക്കായി ആദ്യപുരുഷനെത്തന്നെ പരിശോധിയ്ക്കാം. അവൻ നൂറുശതമാനം പുരുഷത്വത്തോടും അവൻെറ സ്ത്രീ നൂറുശതമാനം സ്ത്രീത്വത്തോടുംകൂടി ജനിച്ചു് എന്നു വിചാരിയ്ക്കുക. ഇരുപതിരുപത്തഞ്ചുവർഷത്തെ അവരുടെ ജീവിതം അവരുടെ ശരീരത്തിലുള്ള സ്ത്രീപുരുഷത്വഗുണങ്ങൾക്ക വ്യത്യാസം വരുത്തുന്നു. സ്ത്രീത്വം സംഭവിയ്ക്കുവാനുള്ള നിയമമനുസരിച്ചു പുരുഷനിൽ കുറച്ചു സ്ത്രീത്വവും പുരുഷത്വം സംഭവിയ്ക്കുവാനുള്ള നിയമമനുസരിച്ചു സ്ത്രീയിൽ അല്പം പുരുഷത്വവും സംഭവിയ്ക്കുന്നു. അങ്ങനെ അവർക്കുണ്ടായിരുന്ന സ്ത്രീത്വപുരുഷത്വങ്ങളുടെ അളവിൽ വ്യത്യാസം വരുന്നു. അവരുടെ ജീവിതത്തിൻെറ ഒരു ഘട്ടത്തിൽ പുരുഷനിൽ 20% സ്ത്രീത്വവും സ്ത്രീയിൽ 25% പുരുഷത്വവും വന്നുചേരുന്നു എന്നു വിചാരിയ്ക്കുക. ആ ബീജങ്ങളുടെ സങ്കലനത്തിൽ 5% പുരുഷത്വം കൂടുത

പുള്ളതുകൊണ്ടു് അതൊരാൺശിശുവായി തീരുന്നു. സ്ത്രീപുരുഷന്മാരിൽ ആഹാരം, വിഹാരം, ചിന്ത ഇവകളാൽ അനുനിമിഷം ഈ വ്യത്യാസം ഉണ്ടായിക്കൊണ്ടിരിയ്ക്കുകൊണ്ടു് അടുത്തതു് സ്ത്രീ പ്രജയായി കൂടെന്നില്ല. ഈ പ്രക്രിയ തുടൎന്നുവരികയാണല്ലോ. സ്ത്രീപുരുഷവ്യത്യാസവും അങ്ങനെ വന്നുകൊണ്ടിരിയ്ക്കുകയാണു്. ഇവിടെ ഒരു കാൎയ്യം എടുത്തു പറയേണ്ടതുണ്ടു്. മേൽകാണിച്ച വിധത്തിൽ പുരുഷസന്താനമുണ്ടായി. ആ ബീജത്തിൽ കുറേശതമാനം സ്ത്രീത്വമുണ്ടായിരുന്നതു നഷ്ടപ്പെടാതെ അതു് ആ ആൺശിശുവിൽ ലയിച്ചു കിടപ്പുണ്ടു്. ഇതിന്റെ ശതമാനം സ്ത്രീസന്താനങ്ങളിലും പുരുഷസന്താനങ്ങളിലും വ്യത്യസ്ത അളവുകളിൽ ഉള്ളതുകൊണ്ടു് സ്ത്രീത്വം പല അളവിലുള്ള പുരുഷന്മാരേയും പുരുഷത്വം പല അളവിലുള്ള സ്ത്രീകളേയും കാണുവാൻ ഇടവരുന്നു. പൌരുഷം കൂടുതലും കുറവുമുള്ള പുരുഷന്മാരേയും സ്ത്രീത്വം കൂടുതലും കുറവുമുള്ള സ്ത്രീകളേയും കാണുവാനിടവരുന്നതതുകൊണ്ടാണു്. ഇവരെ തിരിച്ചറിയുന്നതിനു് ശരീരത്തിന്റെ വടിവു്, മനോവീൎയ്യം, പ്രവൃത്തി ഈവക കാൎയ്യങ്ങൾ പരിശോധിച്ചാൽ മതിയാകും. ഈവക പരിശോധന പൂൎണ്ണവിജയത്തിലെത്തിയാൽ ഓരോ സ്ത്രീയിലും പുരുഷനിലുമുള്ള സ്ത്രീത്വപുരുഷത്വങ്ങളുടെ സൂക്ഷ്മമായ കണക്കെടുക്കകയും അവ വ്യത്യാസപ്പെടുത്തിക്കൊണ്ടുവന്നു് ആവശ്യമുള്ള പ്രജകളെ ഉൽപ്പാദിപ്പിയ്ക്കുകയും ചെയ്യാം.

ലോകത്തിന്റെതന്നെ നിയന്ത്രണവും, ശരീരഘടനാവൈശിഷ്ട്യംകൊണ്ടു് പ്രാബല്യവും പുരുഷനായതുകൊണ്ടു് എല്ലാപേരും ആൺശിശുക്കൾ കൂടുതൽ വേണം

എന്നു തോന്നുകയാണല്ലോ. ലോകം മൊത്തത്തിലുള്ള കണക്കെടുത്താൽ സ്ത്രീപുരുഷന്മാർ സമം സമം അല്ലെങ്കിൽ ഒന്നോ അരയോ ശതമാനത്തിന്റെ വ്യത്യാസം! ഇതെങ്ങിനെ സംഭവിച്ചു? ആയുർവ്വേദം ഇതിനു സമാധാനം തരുന്നുണ്ട്.

## പുംസ്ത്രീ ഭാവങ്ങൾ

പുംസ്ത്രീ ഭാവങ്ങൾ ആഹാരം വിഹാരം ചിന്ത ഇവകളാൽ രൂപംകൊള്ളുന്നു.

ആഹാരം—ജനിച്ചവകൾ നശിക്കുന്ന വസ്തുക്കളിലെല്ലാം സ്ത്രീത്വ പുരുഷത്വങ്ങൾ സമവും സമ്മിശ്രവുമാണ്. ഈ വസ്തുക്കളെ പരസ്പരം ആഹാരമായോ ഔഷധമായോ ഉപയോഗപ്പെടുത്തി അവ ജീവിക്കുന്നു.

ഉദാ:—കഫവർദ്ധകങ്ങളായ നെയ്യ് തുടങ്ങിയവയും മധുരാദി രസങ്ങളും പുരുഷത്വവർദ്ധകവും, എണ്ണ തുടങ്ങിയവയും പിത്തവർദ്ധകങ്ങളായ മറ്റുള്ളവയും സ്ത്രീത്വവർദ്ധകദ്രവ്യങ്ങളും ആണ്. ലോകത്തുള്ള മൊത്തം വിഭവങ്ങളുടെയും ഈവിധത്തിലുള്ള കൃത്യമായ ഒരു കണക്കെടുക്കയും അതു വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്തുകയും ചെയ്താൽ ഒരു പരിധിവരെയെങ്കിലും ലിംഗവ്യത്യാസത്തെ നിയന്ത്രിക്കുവാൻ സാധിക്കും. ലോകത്ത് ഇതൊരു പ്രശ്നമായി വരുന്നപക്ഷം ഈവിധ മാർഗ്ഗത്തിൽക്കൂടി ഒരു റിസർച്ച് നടത്തേണ്ടതായി വരുമെന്നു വിശ്വസിക്കാം.

വിഹാരം—സ്ത്രീപുരുഷന്മാർ അവരുടെ സ്ഥൂലസൂക്ഷ്മശരീരങ്ങളെ പരസ്പരം ലയിപ്പിക്കുന്നതിന് തീക്ഷ്ണമായ ആസക്തി പ്രകടിപ്പിക്കുകയും പ്രവൃത്തിപഥത്തിൽ ഒരു

പരിധിവരെ എത്തിക്കുകയും ചെയ്യുന്നു. പുരുഷത്വം സ്ത്രീയിലെയ്ക്കും സ്ത്രീത്വം പുരുഷനിലെയ്ക്കുമുള്ള ചലനാത്മകമായ നീക്കം ഇവിടെ സർവ്വപ്രധാനമാണു്.

ചിന്ത—ദിവസത്തിന്റെ കുറെ മണിക്കൂറുകൾ തന്നെ സ്ത്രീപുരുഷന്മാർ പരസ്പരം രൂപം സംഗ്രഹിച്ചു് ഉള്ളിൽ പ്രതിഷ്ഠിക്കുന്നതായി കാണാം.

ഇതെല്ലാംതന്നെ കേവലം സമമായിരിക്കുന്നവിധത്തിൽ പ്രകൃതിയെ സംഘടിപ്പിച്ചിരിക്കുന്നു എന്നതുകൊണ്ടാണു് മനുഷ്യൻ കാരണവും പരിഹാരവും കണ്ടെത്തുവാൻ പ്രയാസമുള്ള ഈ പ്രശ്നം പരിഹരിച്ചിരിക്കുന്നതു്.

ഒരു പിതാവിന്റെ എല്ലാം അയാളുടെ ബീജാണുവിൽ കാണുമെന്നു പറഞ്ഞല്ലോ. ആ എല്ലാം എന്നതിനെ സംബന്ധിച്ചു ചില സംശയങ്ങൾ ഉണ്ടാകാം. അയാളുടെ അന്നത്തെ ശരീരസ്ഥിതിയനുസരിച്ചു പലവിധത്തിലുള്ള രോഗാണുക്കൾ ആ ശരീരത്തിൽ കണ്ടു എന്നുവരാം. അതോ അതിന്റെ ഏതെങ്കിലും ഭാഗമോ ആ ബീജാണുവിൽ കടന്നുകൂടുക സാദ്ധ്യമല്ല. കാരണം അതു അയാളുടേതല്ല. വെളിയിൽനിന്നും ഉള്ളിൽ പ്രവേശിച്ച മറെറാരു ജീവിയാണു്; പക്ഷെ അതു് അയാളുടെ ശരീരത്തു് വരുത്തിവച്ച വിനയുടെ പ്രതിച്ഛായ ആ ബീജത്തിൽ കാണും. അതു് അനുകൂലമായും പ്രതികൂലമായുമുള്ള ഫലം ചെയ്തു എന്നു വരാവുന്നതാണു്. ആ രോഗത്തിനെതിരായ പ്രതിരോധശക്തി സംഘടിപ്പിച്ചു് പൂർണ്ണമായും വിജയിച്ച അവസ്ഥയാണെങ്കിൽ അതു ഗുണമാണു്. നേരെമറിച്ചു

ആ കഴിവു് വേണ്ടവിധത്തിൽ ഇല്ലാതെയും ശരീരധാതു ക്കൾ ദുർബ്ബലവും ദുഷിച്ചതുമാണെങ്കിൽ അതിന്റെ പ്രതിഫലനമാണു് ബീജത്തിൽ കാണുക. അതിന്റെ ഫലമായി ആ ബീജമോ ഒരു ശിശുവായി രൂപംപ്രാപിക്കുവാനോ വളർന്നുവരുവാനോ ഉള്ള സമരത്തിൽ വിനാശകരങ്ങളായ മററുള്ളവയുമായുള്ള സംഘട്ടനത്തിൽ പൂർണ്ണമായി പരാജയപ്പെട്ടു എന്നു വരാവുന്നതാണു്. സ്ത്രീയുടേയോ പുരുഷന്റേയോ ബീജത്തിന്റെ അല്പമാത്രമായ കഴപ്പങ്ങൾ ബീജങ്ങളുടെ പരസ്പരമുള്ള സങ്കലനത്തിൽ പരിഹരിച്ചു എന്നു വരാവുന്നതാണു്. ഈവക കാരണങ്ങളെക്കൊണ്ടു് പാരമ്പര്യ രോഗങ്ങളെ തടയുന്നതിനു് രക്തബന്ധമില്ലാത്തവർ തമ്മിലുള്ള വേഴ്ച സഹായകമാണു്.

## പാരമ്പര്യം.

വാത,പിത്ത, കഫപ്രകൃതികൾ പാരമ്പര്യമായി സംഭവിക്കുന്നു.

മേൽ വിവരിച്ചതുപോലെതന്നെ ജീവികളിലെ ത്രിദോഷത്തിന്റെ തുലനാവസ്ഥയും ആഹാരവിഹാര ചിന്തകളെക്കൊണ്ടു് വ്യത്യാസങ്ങളുണ്ടാവുകയും അതു് ബീജം വഴി സന്തതികളിൽക്കൂടി പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. ബീജത്തിലുള്ള ത്രിദോഷങ്ങളുടെ അവസ്ഥ വളരെ വികൃതമാണെങ്കിൽ ആ ബീജം സന്താനോല്പാദനക്ഷമമാകുന്നില്ല. ഒരാളിന്റെ ത്രിദോഷങ്ങളുടെ ഏറെക്കുറെയെങ്കിലുമുള്ള തുലനാവസ്ഥ അയാളുടെ ആരോഗ്യത്തിനു മാത്രമല്ല ബീജത്തിന്റേയും തദ്വാരാ സന്താനങ്ങളുടേയും ആരോഗ്യസുരക്ഷിതത്വത്തിനാവശ്യമാണു്. ബീ

ജോല്പാദന സമയത്തു് മാതാപിതാക്കളിൽ ഏതു ദോഷമാണോ വർദ്ധിച്ചുനില്ക്കുന്നതു് ഏറെക്കുറെ ആ ദോഷോല്ക്കടപ്രകൃതിയോടുകൂടിയവനായിരിക്കും സന്തതി. ഇതാണ് വാതപ്രകൃതി, പിത്തപ്രകൃതി, കഫപ്രകൃതി എന്നു പറയുന്നതു്. ഇതു് ബീജംതൊട്ടും അതിനുമുൻപും ഉള്ളതായതുകൊണ്ടു് ആ ദോഷോല്ക്കടം ആ ബീജാണുവിനെ അതിനൊത്ത രീതിയിൽ വളർത്തിക്കൊണ്ടുവരുന്നു. വിഷത്തിലുണ്ടായ കൃമിക്കു് ആ വിഷം എന്നപോലെ ആ ബീജത്തിലുള്ള ത്രിദോഷത്തിന്റെ വ്യത്യാസം ആ ജീവിയെ നശിപ്പിക്കുന്നില്ല. മറിച്ചു് ആ ദോഷം ഏതാണോ അതിന്റെ സ്വപ്രകൃതി എന്താണോ അതു മുന്നിൽ കാണിക്കുന്ന ശരീരപ്രകൃതിയോടുകൂടി ജനിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ മാതാപിതാക്കളുടെ പരമ്പരകളിൽനിന്നും സ്ത്രീത്വം, പുരുഷത്വം, ധർമ്മാധർമ്മ പ്രവണതകൾ, രൂപസൗന്ദര്യാദികൾ ശരീരഘടനാ വൈശിഷ്ട്യങ്ങൾ ഇവകളോടൊപ്പം ത്രിദോഷങ്ങളുടെ അവസ്ഥകളും ലഭിക്കുന്നു.

ഇതിൽനിന്നും ഒരുകാര്യം വ്യക്തമാണ്. ഒരാൾകുട്ടിയെ ജനിപ്പിക്കണം; അതു കഫപ്രകൃതിയിലുള്ളതായിരിക്കണമെന്നു ദൃഢമായി വിചാരിക്കുകയും അതിന്റെ നിയമങ്ങളെ അനുസരിക്കുകയും ചെയ്യുക. നിങ്ങളുടെ ആഗ്രഹത്തിനൊത്തതുപോലെ സംഭവിക്കുമെന്നു് ശാസ്ത്രം ഉറക്കെ പ്രഖ്യാപിക്കുന്നു. ഒരു ജീവിയെ സംബന്ധിച്ചിടത്തോളം അതിന്റെ ആഹാരം, വിഹാരം, ചിന്ത ഇവയിൽക്കൂടി അവയുടെ സ്ഥൂലസൂക്ഷ്മഭാവങ്ങളെ വ്യത്യാസപ്പെടുത്തി അതിന്റെ പ്രതിഫലനം ബീജത്തിൽ പകർന്നു് അതുവഴി സന്താനങ്ങളിൽക്കൂടി പ്രദർശിപ്പിക്കുകയാണ്.

യഥാൎത്ഥത്തിൽ ഒരു പരിധിവരെ വിശേഷബുദ്ധിയുള്ള മനുഷ്യന് ഹിതത്തിനൊത്തപോലെ മാററാനൊക്കുന്ന കാൎയ്യങ്ങളാണിവ. വാതപിത്ത കഫപ്രകൃതികൾ ദിനചൎയ്യ, ആഹാരക്രമം, വൃത്തി, വിദ്യാഭ്യാസം, സംസ്കാരം ഇവയിൽക്കൂടി മാററി മറിക്കുവാൻ സാധിക്കുമെന്നും അവർ അതു ചെയ്യാതിരുന്നതിൻെറ തിക്തഫലമാണ് മനുഷ്യസമുദായത്തിൽ കാണുന്ന വ്യത്യാസമെന്നും മനസിലാക്കുവാൻ ഓരോ പ്രകൃതിയിൽ ജനിച്ചവരെ സംബന്ധിച്ച് ഒരു ശാസ്ത്രനിരീക്ഷണം ചെയ്യുന്നതു നന്നായിരിക്കും. വാതപിത്ത കഫങ്ങളുടെ സമാനഗുണങ്ങൾ വൎദ്ധിച്ചോ, സമാവസ്ഥയിലോ, കുറഞ്ഞിട്ടോ, മുൻപു വിവരിച്ചതുപോലെ ആയിരക്കണക്കിന് അവസ്ഥാവിശേഷങ്ങളിൽക്കൂടി ശരീരധാതുക്കളിൽ സ്ഥായിയായി വരുത്തിക്കൂട്ടിയ രൂപങ്ങളും ഗുണങ്ങളും, അവ സൂക്ഷ്മശരീരത്തിൽ വരുത്തിവച്ച സ്വഭാവവിശേഷങ്ങളെയുമാണ് "പ്രകൃതി" എന്ന പദംകൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളത്. വാതപിത്ത കഫ പ്രകൃതിക്കാരെ തിരിച്ചറിയുന്നതിന് അടിയിൽ വിവരിക്കുന്ന ലക്ഷണങ്ങൾ പ്രയോജനപ്പെടും.

## വാതപ്രകൃതി

സ്വഭാവവൈലക്ഷണ്യമുള്ളവനായും കീറിനുറുങ്ങുന്ന തലമുടിയോടും ധൂസരവൎണ്ണമുള്ള ശരീരത്തോടുകൂടിയവനും, തണുത്തതിൽ വെറുപ്പുള്ളവനും, ധൈൎയ്യം, ഓൎമ്മ, ബുദ്ധി, പ്രവൃത്തികൾ, സ്നേഹം, ദൃഷ്ടി, ഗമനം ഇവയ്ക്കു സ്ഥിരതയില്ലാത്തവനും, വളരെ അധികം സംസാരിക്കുന്നവനും, പിത്തനിരുകളും ബലവും ജീവിതവും ഉറക്കവും കുറഞ്ഞും തള

ന്നും തടഞ്ഞും ചലിച്ചും നുറുങ്ങിയും ഇരിക്കുന്ന സംസാരത്തോടു കൂടിയവനും, നാസ്തികനും, വളരെ അധികം ആഹരിക്കുന്നവനും, പാട്ട് ചിരി നായാട്ട് കലഹം ഇവയിൽ കൊതിയുള്ളവനും, മധുരം പുളി ഉപ്പ് ചൂട് ഇവയിൽ ആഗ്രഹമുള്ളവനും, മെലിഞ്ഞുനീണ്ട ആകൃതിയോടുകൂടിയവനും, നടക്കുമ്പോൾ ഞൊട്ടയൊടിയുന്ന ശബ്ദം പുറപ്പെടുവിക്കുന്നവനും, ഒന്നിലും ദൃഢതയില്ലാത്തവനും, തോന്നുന്നതിനെല്ലാം ഇറങ്ങി പുറപ്പെടുന്നവനും, ശ്രേഷ്ഠനല്ലാത്തവനും, ഭാര്യമാർക്ക് പ്രിയനല്ലാത്തവനും, അധികം സന്താനമുള്ളവനും, പരുപരുത്തതും ധൂസരവും വൃത്താകാരങ്ങളും സൗന്ദര്യമില്ലാത്തതും മരിച്ചവരുടേതുപോലെ തോന്നിക്കുന്നതും ഉറങ്ങിക്കിടക്കുമ്പോൾ തുറന്നിരിക്കുന്നതും ആയ കണ്ണുകളോടു കൂടിയവനും, പർവ്വതങ്ങളിലേയ്ക്കും ആകാശത്തേയ്ക്കും വൃക്ഷങ്ങളിലേയ്ക്കും പോകുന്നതായി സ്വപ്നം കാണുന്നവനും, ഭാഗ്യഹീനനും, മത്സരംകൊണ്ടു വീർത്തവനും, കള്ളനും, ഉരുണ്ട് ഉന്തിക്കൂടിയ കാൽവണ്ണയോടു കൂടിയവനും, പട്ടി ഊളൻ ഒട്ടകം കഴുകൻ എലി കാക്ക ഈ ജീവികളോടു തുല്യമായ വൃത്തിയോടുകൂടിയവനുമായിരിക്കും.

## പിത്തപ്രകൃതി

കലശലായ ദാഹവും വിയർപ്പും ഉള്ളവനും, ശരീരത്തിന്ന മഞ്ഞനിറവും ചൂടും ഉള്ളവനും, കൈകാലുകളും മുഖവും ചുവന്നവനും, ശൂരനും, അഭിമാനിയും, ചെമ്പിച്ച തലമുടിയുള്ളവനും, പൊതുവേ രോമങ്ങൾ കുറഞ്ഞവനും, മാല്യധാരണം ചന്ദനാദിലേപനം പലതരം അലങ്കാരങ്ങൾ ഇവകളിൽ പ്രിയമുള്ളവനും, ചാരിത്ര്യശുദ്ധിയുള്ള

വനും, ശുചിത്വമുള്ളവനും, ആശ്രിതന്മാരിൽ വാത്സല്യമുള്ളവനും, വിവേകം ഉള്ളവനും, സാഹസികനും, ബുദ്ധിബലങ്ങളോടു കൂടിയവനും, ശത്രുക്കൾക്കുപോലും ഭയംകൊടുക്കുന്നവനും, ധാരണാശക്തിയുള്ളവനും, അയഞ്ഞ സന്ധിബന്ധങ്ങളോടു കൂടിയവനും, സ്ത്രീകൾക്ക് സമ്മതനല്ലാത്തവനും, ബീജവും കാമവും കുറവായിട്ടുള്ളവനും, നര ജര കറപ്പ് ഇവകൾക്ക് ഇരിപ്പിടമായിട്ടുള്ളവനും, മധുര കഷായതിക്തരസങ്ങളും തണുത്തവയുമായ ആഹാരത്തിൽ പ്രിയമുള്ളവനും, ചൂടു വെറുത്തും എപ്പോഴും വിയർത്തും ദുർഗ്ഗന്ധവുമുള്ള ശരീരം മലം കോപം പാനാശനങ്ങൾ ഇതെല്ലാം വളരെയായിരിക്കുന്നവനും, ഉറങ്ങുമ്പോൾ പൂത്ത മുരുക്ക് പ്ലാശുമരം ദിക്‌ദാഹം തീക്കൊള്ളി മിന്നൽ സൂര്യൻ അഗ്നി ഇവയെ കാണുക; ചെറുത്തും പിംഗളവർണ്ണമുള്ളതും ചലിച്ചുകൊണ്ടിരിക്കുന്നതും നേത്ര ഇമകൾ കുറച്ചുമാത്രമുള്ളതും തണുപ്പിനെ ഇഷ്ടപ്പെടുന്നതും കോപം മദ്യം വെയിൽകൊള്ളുക ഇവകൊണ്ടു പെട്ടെന്നു ചുവന്നുപോകുന്ന കണ്ണുകളുള്ളവനും, മദ്ധ്യായുസ്സും മദ്ധ്യബലവും പാണ്ഡിത്യമുള്ളവനും, ക്ലേശം സഹിക്കാത്തവനും; കടുവാ കരടി കുരങ്ങ് പൂച്ച ഇവയ്ക്കു തുല്യമായ സ്വഭാവത്തോടുകൂടിയവനുമായിരിക്കും.

## കഫപ്രകൃതി

സൗമ്യനും സന്ധികൾ അസ്ഥികൾ ഇവ കാണാത്തവണ്ണം മാംസംകൊണ്ടു മൂടിയവനും. സ്നിഗ്ദ്ധതയുള്ളവനും, വിശപ്പ് ദാഹം ദുഃഖം ക്ലേശം ചൂട് ഇവകൊണ്ട് തപിക്കാത്തവനും, ബുദ്ധിയുള്ളവനും, സത്വഗുണപ്രധാനിയും

മഹാസത്വവാനും, താഴൽ ശസ്ത്രം ഗോരോചന താമര പൂവ് സ്വർണ്ണം ഇവയിൽ ഒന്നിനുതുല്യമായ നിറത്തോടു കൂടിയവനും, കാൽമുട്ടോളം നീണ്ടുതൂങ്ങുന്ന കൈകളും പരന്നുതടിച്ചുന്തിയ മാറിടം വിശാലമായ നെററി ഞെരുങ്ങി കറുത്ത മുടി മാർദ്ദവമുള്ള അവയവങ്ങൾ വികതഘനങ്ങളും സുന്ദരമായതുമായ ശരീരം വളരെ അധികം രാജസ് രതിസുഖം സ്ത്രീകളും പുത്രന്മാർ ഭൃത്യന്മാർ ഇവരോടും വളരെ അധികം ധർമ്മിഷ്ഠനായും കഠിനവാക്ക പറയാത്തവനായും വല്ലവരോടും വിരോധം തോന്നിയാൽ അതിനെ അതിദൃഢമായും ദൃഢമായും വളരെനാൾ വച്ചുകൊണ്ടിരിക്കുന്നവനും, മദിച്ച ആനയ്ക്കുതുല്യം അലഞ്ഞുലഞ്ഞു നടക്കുന്നവനും, ഇടി കടലിലെ മുഴക്കം മൃദംഗനാദം സിംഹഗർജ്ജനം ഇവയ്ക്കു തുല്യമായ ശബ്ദഘോഷങ്ങളോടു കൂടിയവനും, നല്ല ഓർമ്മയുള്ളവനും, എന്തിനും സന്നദ്ധതയുള്ളവനും, വിനയമുള്ളവനും, ബാല്യകാലത്തുപോലും കരയാത്തവനും കൊതി ഒന്നിലുമില്ലാത്തവനും, കയ്പ് ചവർപ്പ് എരിവ് ഉഷ്ണം രൂക്ഷം ഈ ഗുണങ്ങളുള്ള ആഹാരം അല്പമാത്രമായി ഉപയോഗിക്കുന്നവനും, എങ്കിൽതന്നെയും ബലവാനും, സ്നിഗ്ദ്ധവും ചുവന്നതും വിശാലമായും ദീർഘമായും ധാരാളം ഇമകളോടും കൂടിയ കണ്ണുകളുള്ളവനും, സംസാരം കോപം ഊണ് കുടി ഈർഷ്യ ഇവ കുറവുള്ളവനും, ദീർഘായുഷ്മാനും വളരെ ധനമുള്ളവനും, ഭാവിയെ വളരെ ദീർഘമായി കാണുന്നവനും, ദാനശീലനും, ഈശ്വരവിശ്വാസമുള്ളവനും, ഗംഭീരനും, ക്ഷമയുള്ളവനും, ശ്രേഷ്ഠതയുള്ളവനും, അധികം ഉറങ്ങുന്നവനും, വളരെ താമസിച്ചു പ്രവർത്തിക്കുന്നവനും, ഉപകാരസ്മരണയുള്ളവനും, [illegible]

ക്കി ഇറന്നു പറയുന്നവനും, വിദ്വാനും, സുന്ദരനും, ഉദരക്തിയുള്ളവനും, ദൃഢമായ സ്നേഹമുള്ളവനും, ഉറക്കത്തിൽ വിടൎന്ന താമരപ്പൂവു് പക്ഷികൾ ഇവയോടു കൂടിയ ജലാശയത്തെയും മേഘത്തെയും കാണുകയും, ഗരുഡൻ അരയന്നം ആന സിംഹം കുതിര പശു കാള ഇവയ്ക്കു തുല്യമായ സ്വഭാവത്തോടു കൂടിയവനുമായിരിക്കും.

മനുഷ്യൻ ഒരിക്കലും ഒരേ പ്രകൃതിയോടുകൂടിയിരിക്കുവാൻ സാധ്യമല്ല. ത്രിദോഷങ്ങളുടെ അവസ്ഥയ്ക്കനുസരണമായി ഒട്ടൊക്കെ തെളിഞ്ഞും ഒട്ടൊക്കെ തെളിയാതെയും ഇരിയ്ക്കും. ഒരാളെ പരിശോധിച്ചാൽ അയാൾ പ്രധാനമായും ഏതു പ്രകൃതിക്കാരനാണെന്നു മനസ്സിലാക്കാം. ഒരുരോഗിയുടെ ശരീരപ്രകൃതം മനസ്സിലാക്കേണ്ടതു് ചികിത്സാരംഗത്തു് ഒഴിച്ചുകൂടുവാൻ പാടില്ലാത്തകാൎയ്യമാണു്.

ഈ ഭാഗം ഇത്ര വിശദമായി ഇതിൽ വിവരിച്ചതിനു് ഒരു കാരണംകൂടിയുണ്ടു്. മാതാപിതാക്കന്മാരുടെ ജീവിതനിലവാരമനുസരിച്ചായിരിക്കും അവരിൽ ത്രിദോഷങ്ങളുടെ ഏറ്റക്കുറവും സമസ്ഥിതിയും. അപ്പോൾ അവരുടെ ജീവിതനിലവാരം എല്ലാതരത്തിലും ഉയൎന്നാൽ ത്രിദോഷത്തിന്നു് ഏറെക്കുറേ സമാവസ്ഥയോ സൗമ്യാംശങ്ങൾക്കു മുൻഗണനയോ ലഭിക്കും. മാതാപിതാക്കളുടെ ദരിദ്രജീവിതത്തിൽ ഉണ്ടാകുന്ന സന്താനങ്ങളേയും അവൎക്കു് പിന്നീട്ടുണ്ടായ സൗഭാഗ്യജീവിതത്തിൽ ഉത്ഭവിച്ച സന്താനങ്ങളേയും പരിശോധിച്ചാൽ ഈ വ്യത്യാസം അറിവാൻ കഴിയും. പിൻഗാമികളുടെ ശരീരപ്രകൃതം,

ആരോഗ്യം സൗഭാഗ്യം ഇതെല്ലാം പിതാക്കളുടെ ജീവിതരീതിയുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നും പിതാക്കളുടെ ജീവിതസൗഭാഗ്യം ഉയർത്തിക്കൊണ്ടുവരിക എന്നുള്ളതാണ് അടുത്തതലമുറയുടെ ആയുരാരോഗ്യസൗഭാഗ്യങ്ങൾക്ക് ആവശ്യമെന്നും വരുന്നു. മനുഷ്യന്റെ ഈ വിധത്തിലുള്ള ഉത്തരവാദിത്വത്തെ മററു ശാസ്ത്രഭാഗങ്ങളെക്കൊണ്ടു കളങ്കപ്പെടുത്താവുന്നതല്ല. സന്താനോല്പത്തിയെ സംബന്ധിച്ച് സൂക്ഷ്മമായ ശുക്ലാർത്തവത്തിൽ ജീവൻ തന്റെ കർമ്മഫലമായ ക്ലേശത്താൽ പ്രേരിതമായിട്ട് യോജനത്തിനുള്ള സാമർത്ഥ്യവിശേഷം നിമിത്തം ഗർഭമായിത്തീരുന്നു എന്നു ശാസ്ത്രഭാഗങ്ങളിൽ കാണുന്നു. സ്വകർമ്മക്ലേശചോദിതമായ ജീവനാണെങ്കിൽ അതിന്റെ കർമ്മഫലമനുഭവിക്കത്തക്ക വിധത്തിലുള്ള ശരീരപ്രകൃതിയോടുകൂടി വേണമല്ലോ ജനിക്കുവാൻ. അങ്ങനെയാണെങ്കിൽ ഒരു ശിശുവിന്റെ ശരീരപ്രകൃതിയിൽ മാതാപിതാക്കൾക്കു പങ്കില്ലെന്നു ന്യായമായും സംശയിക്കാം. അങ്ങനെ സംശയിക്കേണ്ടതില്ല. "ബലീ പുരുഷകാരോഹി ദൈവമപ്യതിവർത്തതേ" (ബലമേറിയ പുരുഷപ്രയത്നം വിധിയെ അതിലംഘിക്കുന്നു.) പുംസവനക്രിയയെയും മററും സാധൂകരിക്കുന്നതങ്ങിനെയാണ്.

മനുഷ്യസമുദായത്തെ ഉത്തമമായ ജീവിതനിലവാരത്തിലേയ്ക്കുയർത്തിക്കൊണ്ടു വരുവാൻ മനുഷ്യസ്നേഹികളായ രാഷ്ട്രീയനേതാക്കന്മാർ വെമ്പൽകൊള്ളുന്നതു് ഈ കാരണങ്ങളാലാണ്. അടുത്ത തലമുറയുടെ മാതാപിതാക്കളായ ഇന്നത്തെ മനുഷ്യർ ആരോഗ്യവാന്മാരും സമ്പന്നരും സൗഭാഗ്യവാന്മാരുമായ സന്തതികളെ ഉത്ഭവിപ്പി

ക്കുന്നതിനു ശ്രമിച്ചാൽ സാധിക്കുന്നതാണെന്ന് കണ്ടുകൂടി ഉന്നി പ്രസ്താവിച്ചു കൊള്ളട്ടെ.

## ജ്യോതിശ്ശാസ്ത്രവും ആയുർവ്വേദവും

ലോകസമ്മതി ആർജ്ജിച്ചിട്ടുള്ള ജ്യോതിശ്ശാസ്ത്രം ത്രിദോഷങ്ങളെ കൈകാര്യം ചെയ്യുന്നതു നോക്കുക.

"പിത്തം, വാതകഫൗ, പിത്തം,
വാതപിത്തകഫാഃകഫം,
കഫ, വാതൗച, വാതശ്ച
സൂര്യാദീനാം ഉദീരിതാ."

അതു പ്രതിനിധീകരിക്കുന്ന

| ഗോളങ്ങൾ | ത്രിദോഷം |
|---|---|
| ആദിത്യൻ | പിത്തം |
| ചന്ദ്രൻ | വാതം — കഫം |
| ചൊവ്വ, കേതു | പിത്തം |
| ബുധൻ | വാത—പിത്ത—കഫം |
| വ്യാഴം | കഫം |
| ശുക്രൻ | കഫം - വാതം |
| ശനി, രാഹു | വാതം |

ഇപ്രകാരം നവഗ്രഹങ്ങൾ ത്രിദോഷങ്ങളുടെ ആധിപത്യം വഹിക്കുന്നു. ഈ നിയമത്തിന്റെ അടിസ്ഥാനത്തിലാണ് ജ്യോതിശ്ശാസ്ത്രം മനുഷ്യന്റെ രോഗാവസ്ഥയിൽ ഇടപെടുന്നതു്.

ശരീരപ്രകൃതിയിൽ ഗോളത്തിന്റെ ഇടപെടൽ നോക്കുക.

“മധുപിംഗളദൃക്, ചതുരശ്രതനു,
പിത്തപ്രകൃതി സവിതാല്പകചഃ”

സവിതാവ്=ആദിത്യൻ മനുഷ്യന്റെ പ്രകൃതിവരയ്ക്കുകയാണ്.

നവഗ്രഹങ്ങൾ ശരീരത്തുള്ള ഏഴ്ധാതുക്കളെ പ്രതിനിധീകരിക്കുന്നു.

അത് ഇരുപതു ഗുണങ്ങളെയും ആറുരസങ്ങളെയും പ്രതിനിധീകരിക്കുന്നു അങ്ങിനെ ജ്യോതിഷം ആയുർവ്വേദ ഔഷധങ്ങളിലും ചികിത്സാരംഗത്തും ഇടപെടുന്നതായി കാണാം.

ജ്യോതിശാസ്ത്രം ആയുർവ്വേദത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചാൽ സ്ഥൂലപ്രപഞ്ചത്തിൽ ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ തുടങ്ങി എന്തെല്ലാമുണ്ടോ അതെല്ലാംകൂടിയാണ് ഈ പാവപ്പെട്ട മനുഷ്യനെ നിയന്ത്രിക്കുന്നതെന്നു ബോദ്ധ്യം വരും. ജനിച്ചുവളർന്നു നശിക്കുന്ന ഏതിനെയെങ്കിലും പൂർണ്ണമായി പഠിക്കുന്നതിന് ആയുർവേദം സ്വീകരിച്ചിരിക്കുന്ന മാർഗ്ഗമല്ലാതെ മററു മാർഗ്ഗമില്ല. ഇതു ഇന്നത്തെ നിലയിൽ ആധുനികശാസ്ത്രജ്ഞന്മാർക്കുപോലും ഖണ്ഡിക്കുവാൻ സാധിക്കുകില്ല എന്നതൊരു വസ്തുതയാണ്. ആ നിലയ്ക്കു ലോകജനത ആയുർവ്വേദത്തെ അംഗീകരിക്കുന്നില്ലെങ്കിൽ അവർക്കറിയത്തില്ല എന്നതല്ലാതെ മററുകാരണമില്ല. ആയുർവ്വേദശാസ്ത്രതത്വം ലോകത്തു പ്രചരിപ്പിക്കണമെന്ന് ആദ്യം ഞാൻ സൂചിപ്പിച്ചതു് ഈ അർത്ഥത്തിലാണ്.

# ഉപനിഷത്തും ആയുർവ്വേദവും.

ഉപനിഷത്തും ആയുർവ്വേദവും തമ്മിലുള്ള ബന്ധം മനസ്സിലാക്കുവാൻ ആയുർവ്വേദത്തിലെ വിഷപ്രകരണം പരിശോധിയ്ക്കുന്നതു് കുറെക്കൂടി പ്രയോജനപ്രദമായിരിയ്ക്കും. മനുഷ്യർ സാധാരണ രാത്രിയിലാണല്ലോ ഉറങ്ങുന്നതു്. രാത്രിയിൽ ആവശ്യത്തിന്നുറങ്ങിയില്ലെങ്കിൽ പകരം പകൽ ഉറങ്ങാറുണ്ടു്. ഇപ്രകാരം ഉറങ്ങുന്നതു് ജാഗ്രദവസ്ഥയിൽ ശരീരത്തിൽനിന്നും നഷ്ടപ്പെടാനിടയായ സൗമ്യാംശങ്ങൾ തിരിച്ചുകിട്ടുവാൻ വേണ്ടിയാണു്. ഉറക്കത്തിൽ ശരീരം നിശ്ചേഷ്ടമാകുന്നു. അതിനു പൂർണ്ണവിശ്രമം ലഭിയ്ക്കുന്നതുകൊണ്ടു് ശരീരധാതുക്കൾ സംഘടിപ്പിയ്ക്കുന്നതിന്നവസരം ലഭിയ്ക്കുന്നു. അതായതു് ശരീരത്തിന്റെ സ്ഥൂലഭാവം കൂടുതലുണ്ടാകുന്നു. മേൽവിവരണങ്ങളിൽനിന്നും ഈ ഉണ്ടാകുന്നതു് സ്നിഗ്ദ്ധാദികളായ കഫഗുണങ്ങളാണെന്നു വ്യക്തമാണല്ലോ. സ്നിഗ്ദ്ധാദിഗുണങ്ങൾ വിഷഹരങ്ങളാണു്. അതിന്നെതിരായി തീക്ഷ്ണാദിരൂക്ഷഗുണങ്ങളാണു് വിഷത്തിന്നുള്ളതു്. ഉറക്കം കഫഗുണങ്ങളെ വർദ്ധിപ്പിയ്ക്കുമെങ്കിൽ ഉറക്കിളപ്പു് വിഷസമാനങ്ങളായ ഗുണങ്ങളെയാണു് ശരീരത്തു വരുത്തിവയ്ക്കുന്നതു്. അതുകൊണ്ടു് വിഷദംശമേററവനെ സംബന്ധിച്ചിടത്തോളം വിഷഹരമായ ഗുണങ്ങൾ ലഭിയ്ക്കുന്ന ഉറക്കം ഒരു ചികിത്സാരൂപത്തിൽ നിർദ്ദേശിയ്ക്കുകയും ഉറക്കിളപ്പു് നിരോധിയ്ക്കുകയും ചെയ്യേണ്ടതായിരുന്നു. എന്നാൽ മറിച്ചാണു് ശാസ്ത്രത്തിൽ കാണുന്നതു്. അതിന്നുള്ള കാരണം ഉപനിഷത്തിൽ കണ്ടെത്താവുന്നതാണു്.

തീക്ഷ്ണ, ഉഷ്ണ, രൂക്ഷ, വിശദ, വ്യവായി, ആശുകരം, ലഘു, വികാഷി, സൂക്ഷ്മം, അവ്യക്തരസം, അപാകി ഇവയാണ് വിഷത്തിന്റെ ലക്ഷണം. വിഷം തീക്ഷ്ണാദി ഗുണങ്ങൾ ശക്തമായ നിലയിൽ കേന്ദ്രീകരിച്ചുണ്ടായതായതുകൊണ്ട് ആശുകാരിത്വം (പെട്ടെന്നു മരിപ്പിയ്ക്കുവാനുള്ള കഴിവ്) എന്ന ശക്തിവിശേഷം അതിൽ ഉണ്ടായി. അതുപോലെ വിഷത്തിന്നു നേരെ വിപരീതമായ സ്നിഗ്ദ്ധശീതാദി ഗുണങ്ങൾ ശക്തമായ നിലയിൽ കേന്ദ്രീകരിച്ചുണ്ടായ ധാതുക്കളിൽ നിന്നുത്ഭവിച്ച ശക്തിവിശേഷമായ ഓജസ്സിന്ന് വിഷത്തിന്റെ ആശുകാരിത്വം തടഞ്ഞു നിറുത്തുവാൻ കഴിയുന്നു. വിഷത്തിന്റെ പ്രവർത്തനത്തെ തടഞ്ഞു നിറുത്തുവാൻ ഓജസ്സിനോളം കഴിവുള്ള മറ്റൊന്നില്ല. അതുകൊണ്ട് വിഷഹരമായി മറ്റെന്തിനേക്കാളും ഉപരിയായി ചെയ്യാവുന്നതും ചെയ്യേണ്ടതും ഓജസ്സിനെ പ്രബുദ്ധമാക്കുക എന്നതാണ്; ഓജസ്സ് ശരീരത്തിന്ന് ഒരാവരണംപോലെ സ്ഥിതിചെയ്യുന്നു. ഇതു് ശരീരധാതുക്കളിൽ മുഴുവനും ലയിച്ചിരിയ്ക്കുന്നു എങ്കിലും ഇതിന്റെ സ്വസ്ഥാനം തലച്ചോറിനുള്ളിലാണ്. താമരമൊട്ടിന്റെ ആകൃതിയിൽ സുഷുമ്നാനാഡിയുടെ അഗ്രഭാഗത്തു മുൻപിലായി സ്ഥിതിചെയ്യുന്ന ഈ ഭാഗം ജാഗ്രതസ്സത് വികസതി സ്വപതശ്ച നിമീലതി (ഉണർന്നിരിയ്ക്കുമ്പോൾ വികസിച്ചും ഉറങ്ങുമ്പോൾ മുകുളാകൃതിയിലും ഇരിയ്ക്കുന്നു) എന്ന ലക്ഷണത്തോടുകൂടിയതാണ്. (വേദഗ്രന്ഥങ്ങളിൽ ഉപാദേയം ഹേയം എന്ന് ഹൃദയം രണ്ടുവിധത്തിലുണ്ട് എന്നു തുടങ്ങുന്ന ഭാഗങ്ങളിൽ അഭിപ്രായപ്രകടനത്തിനൊന്നും ഈ

സമയം വിനിയോഗിയ്ക്കുന്നില്ല.) ഉണൎന്നിരിയ്ക്കുമ്പോൾ
ഈ ഭാഗം വികസിച്ചിരിയ്ക്കുകൊണ്ടു് ഓജസ്സ് വെളിയി
ലേക്കു പ്രവഹിച്ചു ശരീരം മുഴുവനും സഞ്ചരിയ്ക്കുകയും
ഉറങ്ങിക്കിടക്കുന്ന അവസ്ഥയിൽ ഈ ഭാഗം സങ്കോചിച്ചി
രിക്കുന്നതിനാൽ ഓജസ്സ് അന്തൎമ്മുഖമായി പോവുകയും
ചെയ്യുന്നു. സുഷുപ്ത്യവസ്ഥയിൽ ഓജസ്സ് സങ്കോചിച്ചി
രിയ്ക്കുകൊണ്ടു് പ്രവൎത്തനക്ഷമമല്ലാത്തതിനാൽ പ്രതിരോ
ധിയ്ക്കുവാനാളില്ലാത്തിടത്തു കയറിയ ശത്രുപടയെപ്പോ
ലെ വിഷം ഇരച്ചുകയറി ചെയ്യേണ്ടതു ചെയ്യും. ഉറങ്ങാ
തിരുന്നാൽ ആ ഭാഗം വികസിച്ചിരിയ്ക്കുകൊണ്ടു് ഓജസ്സ്
ബഹിൎമ്മുഖമായി പ്രവൎത്തിയ്ക്കുന്നു. മന്ത്രൌഷധാഹാരവി
ഹാരങ്ങളെക്കൊണ്ടു് അതിനെ ശക്തമാക്കിയാൽ വിഷ
ത്തിന്റെ ആശുകാരിതയെ തടഞ്ഞുനിറുത്തുവാൻ പ
ൎയ്യാപ്തമായ കരുത്തു ലഭിക്കുകയും അങ്ങനെ ഓജസ്സ് വിഷ
ത്തിന്നു പ്രതിവിധിയാവുകയും ചെയ്യുന്നു. ഓജസ്സ് സൂ
ക്ഷ്മമായതിനാൽ സ്ഥൂലൌഷധത്തെക്കാളും സൂക്ഷ്മൌഷധരൂ
പത്തിലുള്ള മന്ത്രങ്ങളും മററും വേഗത്തിൽ പ്രയോജന
പ്പെടുന്നു എന്നുള്ളതു് അനുഭവസിദ്ധമാണല്ലോ. പാമ്പു
കടിച്ചാൽ പ്രാഥമികചികിത്സയിൽ "ലോഷ്ടം മഹീം
വാ ദശനൈഃ ഛരിതപാടനസസംഭ്രമം" (പാമ്പുകടി
ഏററാലുടനേ തടിക്കഷണമോ മൺകട്ടയോ എടുത്തു
സംഭ്രമത്തോടുകൂടി കടിച്ചു പാമ്പിനെത്തന്നെ തിരിഞ്ഞു
കടിയ്ക്കുകയാണു് എന്ന ഉദ്ദേശത്തോടുകൂടി കടിച്ചുപറി
യ്ക്കണം) എന്നു നിൎദ്ദേശിച്ചിരിക്കുന്നു. ഇവിടെ ‘അനസ
സംഭ്രമം’ എന്നതാണു പ്രധാനം. ഓജസ്സ് ഇളകി
പ്രവഹിക്കുവാനുള്ള ഒരു പ്രേരണ ഇതിൽനിന്നും ലഭിക്കും.

വിഷത്തിന്റെ ശക്തമായ പ്രവൎത്തനത്തെ തടഞ്ഞുനിൎത്തുവാനുള്ള ഓജസ്സിന്റെ പ്രവൎത്തനം ഉറങ്ങിപ്പോയാൽ മന്ദീഭവിക്കുന്നതുകൊണ്ടാണു് ഉറക്കം നിരോധിച്ചിരിക്കുന്നതെന്നു മേൽവിവരണങ്ങളിൽനിന്നു വ്യക്തമായല്ലോ.

ആയുൎവ്വേദം വളരെ പഴക്കമുള്ള ഒരു വൈദ്യശാസ്ത്രമാണു്; പ്രകൃതിയ്ക്കു് അന്നത്തേതിൽനിന്നും വന്ന മാററത്തിന്നനുസരണമായി ശാസ്ത്രം പുതുക്കീട്ടില്ലെന്നും ആയുൎവ്വേദം അശാസ്ത്രീയമാണെന്നുപോലും പ്രചരണം നടത്തുന്നവരുണ്ടു്. ഇതൊക്കെ ആയുൎവ്വേദത്തെ ആക്ഷേപിയ്ക്കുന്നതിനായി കരുതിക്കൂട്ടിയുള്ള ഒരു ശ്രമമാണെന്നു സംശയിയ്ക്കേണ്ടതില്ല. ഒരു തെററിദ്ധാരണയുടെ അടിസ്ഥാനത്തിൽ രൂപംപ്രാപിച്ചിട്ടുള്ള അഭിപ്രായങ്ങളാണവ. ആയുൎവ്വേദത്തെ വിലയിരുത്തുന്നതിനു് ഭാരതീയമായ എല്ലാ ശാസ്ത്രങ്ങളുടെയും സാരാംശം അറിഞ്ഞിരിയ്ക്കേണ്ടതാവശ്യമാണു്. ഭാരതത്തിലെ ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം പാശ്ചാത്യശാസ്ത്രങ്ങളും സംസ്കാരവും പകരുക എന്നതാണു്. ഇന്നത്തെ വിദ്യാഭ്യാസരീതിയ്ക്കു രൂപംകൊടുത്തതുതന്നെ പാശ്ചാത്യരാണു്. സ്വാതന്ത്ര്യം ലഭിച്ചെങ്കിലും വിദ്യാഭ്യാസരംഗത്തു മാററംവരുത്തണമെന്നു പറയുന്നതല്ലാതെ കാൎയ്യമായ മാററങ്ങളൊന്നുംതന്നെ വരുത്തീട്ടില്ല. കാരണം–ഇങ്ങനെ വ്യത്യാസം വരുത്തുവാൻ ചുമതലപ്പെട്ടവർ—അവരെ നിയന്ത്രിയ്ക്കുന്ന ഈ രാജ്യത്തുള്ള വിദ്യാസമ്പന്നർ–ഇവരൊക്കെ പാശ്ചാത്യസംസ്കാരത്തിന്റെ ലഹരിയിൽ മുഴുകിപ്പോയവരാണു്. അവൎക്കു ലഭിച്ചിട്ടുള്ള അറിവു് പാശ്ചാത്യസംസ്കാരത്തിന്നനുകൂലവും ഭാരതീയസംസ്കാരങ്ങൾക്കെതിരുമാണു്. പിന്നിടല്ലമുള്ളതു്

കഴുംവരെതൊട്ടുള്ള കൂറുമാത്രം. പൌരന്മാരെ വഞ്ചിക്കുവാൻ ശത്രുക്കൾക്കു കൂട്ടുനില്ക്കുന്ന ദുഷ്ടക്കൂട്ടരും രാജ്യത്തുണ്ടല്ലോ. പക്ഷേ അവർക്ക് ഭൂരിപക്ഷം ലഭിക്കുകില്ലെന്നു സമാധാനിക്കാം. പൌരസ്ത്യസംസ്കാരത്തിന്നെതിരായി അണിനിരക്കാനാഹ്വാനം ചെയ്താൽ ഇന്നത്തെ നിലയിൽ വിദ്യാസമ്പന്നരുടെ ഇടയിൽ ഭൂരിപക്ഷം ലഭിക്കുമെന്നുള്ളത് ഒരു സത്യമാണ്. അങ്ങനെ ഭാരതീയശാസ്ത്രങ്ങളെ സംബന്ധിച്ച് അജ്ഞതകൊണ്ടോ അജ്ഞതയെ ദൂഷണം ചെയ്യുകകൊണ്ടോ ഉള്ള പ്രചരണമാണെന്നു പോലും ആരെങ്കിലും ധരിക്കുമെന്ന് എനിക്കഭിപ്രായമില്ല. എങ്കിലും ആയുർവ്വേദം കൈകാര്യം ചെയ്യുന്നവർക്കിടെ ഇൻഡ്യയിലുള്ള നല്ലൊരുവിഭാഗം വിദ്യാസമ്പന്നരുടെ ചിന്താമണ്ഡലംകൂടി മലിനമാക്കി മുതലെടുക്കത്തക്കവിധത്തിൽ ആരെങ്കിലും പരിശ്രമിക്കുന്നുണ്ടെങ്കിൽ അതിനെ സംബന്ധിച്ചുകൂടി ഈ സന്ദർഭത്തിൽ ചിന്തിക്കുന്നതു യുക്തിരഹിതമാണെന്നു തോന്നുന്നില്ല. ഇൻഡ്യയിലെ വിദ്യാഭ്യാസത്തിൽകൂടി ലഭിക്കുന്ന സംസ്കാരം, അധികാരം, പണം—ഇതെല്ലാം ആയുർവ്വേദത്തിന്നെതിരാണെങ്കിലും കുടിലുമുതൽ കൊട്ടാരംവരെയും ആധുനികത്വത്തിന്റെ കൊടുമുടിയിൽ നില്ക്കുന്ന പല ഡോക്ടർമാരുടെയും ആരോഗ്യപരമായ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കിക്കൊണ്ട് ശാന്തഗംഭീരമായി നിലകൊള്ളുന്ന കാഴ്ച ഹൃദയംകുളുർക്കെ കണ്ടുകൊണ്ടു ചില ചോദ്യങ്ങൾക്കു സമാധാനം പറയാം.

മുൻവിവരണങ്ങളിൽനിന്നും ആയുർവ്വേദം ഒരുത്തമവൈദ്യശാസ്ത്രമാണെന്നു തെളിഞ്ഞു. ഇന്നേക്കു പതിനായിരം

വർഷങ്ങൾക്കുശേഷം ഇന്നത്തെ നിയമങ്ങളെ മാറ്റിമറിയാക്കിക്കൊണ്ടു് ഒരുപഗ്രന്ഥം ഉണ്ടാക്കി എഴുതിവിട്ടാൽ അതു ലക്ഷ്യത്തിലെത്തും. കാരണം ആ നിയമമുണ്ടാക്കിയിട്ടുള്ളതു് ശരിയായ ശാസ്ത്രീയവിജ്ഞാനത്തിൻെറ അടിസ്ഥാനത്തിലാണു്. ശാസ്ത്രീയവിജ്ഞാനത്തിൻെറ അടിസ്ഥാനത്തിൽ ഉത്ഭവിച്ചിട്ടുള്ളതൊന്നും ഒരുകാലത്തും മാററി എഴുതേണ്ടതായി വന്നിട്ടില്ലെന്നുള്ള സത്യം ശാസ്ത്രജ്ഞന്മാക്കറിവുള്ളതാണു്. പിൽക്കാലത്തു് വല്ലതും മാററി എഴുതേണ്ടതായിവന്നിട്ടുണ്ടെങ്കിൽ അതിൻെറ ഉത്ഭവം അശാസ്ത്രീയമായിരുന്നു എന്നു സ്പഷ്ടമാണു്. മുറയ്ക്കു പലതും കണ്ടുപിടിക്കുകയും പില്ക്കാലത്തതു തെററാണെന്നു പ്രഖ്യാപിക്കുകയും ചെയ്യുന്നതു് ഇന്നു സവ്വസാധാരണമായി തീർന്നിരിക്കുന്നു. ഈ രംഗം കണ്ടുകൊണ്ടിരിക്കുന്നവരാണു് ആയുർവ്വേദവും ഒന്നു പുതുക്കി എഴുതണമെന്ന നിർദ്ദേശമുന്നയിക്കുന്നതു്. എന്നിട്ടുവരോടു ചോദിക്കുവാനുള്ളതു് "$H_2O$"—ഇതു വെള്ളത്തിൻെറ ഇക്വേഷനാണു്—ശാസ്ത്രമാണു്, ഇതൊന്നു മാററി എഴുതാമോ? അതു സാദ്ധ്യമല്ലാത്തതുപോലെതന്നെ ആയുവേദവും മാററി എഴുതുവാനോ തിരുത്തുന്നതിനോ സാദ്ധ്യമാകുന്നില്ല. വിശേഷിച്ചു് ത്രിദോഷസിദ്ധാന്തം പ്രപഞ്ചതത്വമാകയാൽ ഈ പ്രപഞ്ചത്തിൻെറ നിലനില്പോളംതന്നെ-ത്രിദോഷം മൂലതത്വമായംഗീകരിച്ചിട്ടുള്ള ആയുവേദത്തിനും നിലനില്പുണ്ടെന്നും അതുമാററി എഴുതണമെന്ന അഭിപ്രായത്തിൻെറ ഉത്ഭവസ്ഥാനം അതിനെ സംബന്ധിച്ച അജ്ഞതയാണെന്നും മനസ്സിലാക്കാം. പതിനായിരക്കണക്കിനു വഷത്തെ പഴക്കമുണ്ടെന്ന ഒററക്കാരണംകൊണ്ടു് ഒരു സത്യവും അസത്യമാകുന്നില്ലല്ലോ.

പണ്ടത്തെതിൽനിന്നും പ്രകൃതിക്കെന്താണു മാററമുണ്ടായതു്. എന്താണു പ്രകൃതി. ആററം വിഘടിപ്പിച്ചപ്പോൾ പ്രകൃതിക്കു മാററം വല്ലതും സംഭവിച്ചിട്ടുണ്ടോ. ഈ ചോദ്യങ്ങളൊക്കെ ഉന്നയിക്കാം. അല്പമാത്രമായ വിവരണങ്ങളിൽകൂടി അതു വ്യക്തമാക്കാം.

സൂക്ഷ്മതന്മാത്രകളിൽനിന്നും പരമാണുക്കളും പരമാണുക്കൾചേർന്നു വസ്തുക്കളും ഉണ്ടാകുന്നു എന്നു വിവരിച്ചുവല്ലോ. അപ്പോൾ പ്രകൃതിയിലുണ്ടാകുന്ന എന്തു സൂക്ഷ്മമായ മാററങ്ങളും ആദ്യം തന്മാത്രകളിലും പിന്നിട്ട് അതിൽനിന്നും ഉണ്ടാകുന്ന അണുക്കളിലും ആ അണുക്കൾചേർന്നുണ്ടാകുന്ന വസ്തുക്കളിലും അനുഭവപ്പെട്ടുമെന്നതു് ഒരു വസ്തുതയാണു്. അതുകൊണ്ടു് പ്രകൃതിയിലുണ്ടായ ഏതുമാററങ്ങളും അപ്പഴപ്പോൾ എല്ലാററിലും അനുഭവപ്പെട്ടുകൊണ്ടേയിരിക്കുന്നു. കൂടാതെ ആയുർവേദത്തിനു് ത്രിദോഷത്തിൽ കൂടിയല്ലാതെ ചിന്തിക്കുവാൻ സാദ്ധ്യമല്ല. ജനിച്ചു വളരുന്നതിനെയെല്ലാം നിയന്ത്രിക്കുന്നതു് ത്രിദോഷമാണെന്നു് ത്രിദോഷമൂലതത്വത്തിൽകൂടി വ്യക്തമാക്കി— കുറുന്തോട്ടി ഒരുദാഹരണമായിസ്വീകരിച്ചാൽ അതുംജനിച്ചുവളരുന്നതായതിനാൽ അതിനെയും നിയന്ത്രിക്കുന്നതു് ത്രിദോഷമാണെന്നു സിദ്ധിച്ചു. ഇരുപതു ഗുണങ്ങളോടും ആറുരസങ്ങളോടുംകൂടിയ ത്രിദോഷമാണു് കുറുന്തോട്ടിയെയും നിയന്ത്രിക്കുന്നതെന്നും കുറുന്തോട്ടിയിലുള്ള ഗുണങ്ങൾക്കോ രസങ്ങൾക്കോ കൂടുതൽ കുറവുണ്ടായാൽ അതു് അതിന്റെ ത്രിദോഷത്തിന്റെ തുലനാവസ്ഥയെ ഉലയ്ക്കുന്നതാകയാൽ അതിന്റെ ആരോഗ്യകരമായ വളർച്ചയെ ബാധിക്കുന്നു എന്നും മനസ്സിലാക്കാം. കുറുന്തോട്ടി വർഗ്ഗത്തിന്റെ

ആരോഗ്യകരമായ നിലനില്പ് എന്നു പറഞ്ഞാൽ അതിനുണ്ടായിരിക്കേണ്ട ത്രിദോഷങ്ങളുടെ തുലനാവസ്ഥ പരിരക്ഷിക്കപ്പെടുന്നു എന്നു വ്യക്തമാണ്. അനേകായിരം വർഷങ്ങൾ കടന്നുപോകുമ്പോൾ അത്രയും കാലംകൊണ്ടു ഭൂമിയിൽ പ്രകൃതി സൃഷ്ടിക്കുന്ന അല്പമായ വ്യതിയാനങ്ങൾ ഭൂമിയിലുള്ളതിലെല്ലാം ഒരുപോലെ സംഭവിക്കുന്നതുകൊണ്ട് അതു് കുറുന്തോട്ടിയിലും മറെറല്ലാററിലും ഒരുപോലെ അനുഭവപ്പെടുന്നു. അതുകൊണ്ട് ഇന്നേയ്ക്കു് പതിനായിരം വർഷങ്ങൾക്കു മുമ്പുള്ള കുറുന്തോട്ടി അന്നത്തെ മനുഷ്യന് എപ്രകാരം പ്രയോജനപ്പെട്ടോ അതുപോലെ ഇന്നത്തെ മനുഷ്യൻെറ നാഡിഞരമ്പുകളെ പുഷ്ടിപ്പെടുത്തുവാൻ ഇന്നത്തെ കുറുന്തോട്ടിയാണ് ഉതകുന്നതെന്നു ബോദ്ധ്യം വരും. സ്ഥൂലപ്രപഞ്ചം സൂക്ഷ്മതയിൽ നിന്നും ഉത്ഭവിക്കുന്നതാകയാൽ സൂക്ഷ്മപ്രപഞ്ചത്തെ സംബന്ധിച്ചാണ് കൂടുതൽ പഠിക്കേണ്ടിയിരിക്കുന്നതു്. ഭാരതീയ ഋഷികൾക്കു് സൂക്ഷ്മപ്രപഞ്ചത്തെ സംബന്ധിച്ചു് പഠിക്കുവാൻ കഴിഞ്ഞിരുന്നു. അവർ രേഖപ്പെടുത്തിട്ടുള്ളതു ഇതുവരെ ആരും നിഷേധിച്ചിട്ടില്ല. ത്രിദോഷസിദ്ധാന്തം മാററി എഴുതണമെങ്കിൽ സൂക്ഷ്മപ്രപഞ്ചത്തേയും സ്ഥൂലപ്രപഞ്ചത്തേയും സംബന്ധിച്ച ഭാരതീയമായ അറിവു തെററാണെന്നു് കാര്യകാരണസഹിതം തെളിയിക്കേണ്ടിയിരിക്കുന്നു. പക്ഷേ ആധുനിക റിസർച്ച് മുന്നോട്ടു പോകുന്തോറും ഭാരതീയ ശാസ്ത്രങ്ങളെ കൂടുതൽ വിലയിരുത്തുന്നതായി കാണുന്നതുകൊണ്ട് ത്രിദോഷസിദ്ധാന്തത്തിൽ ആധുനികശാസ്ത്രം എത്തിച്ചേരുന്നതിനു് കുറേ അധികം വർഷങ്ങൾ വേണ്ടതായിവന്നേക്കാമെന്നു് പ്രതീക്ഷിക്കാം. സ്ഥൂലപ്രപഞ്ചത്തെ സംബന്ധിച്ച പഠിക്ക

വാനുള്ള ആധുനികമനുഷ്യൻെറ വ്യഗ്രത നാം കാണുന്നുണ്ടു്. അതു പൂർണ്ണവിജയത്തിൽ എത്തിച്ചേരുമെന്നതന്നെ വിശ്വസിക്കേണ്ടിയിരിക്കുന്നു. രണ്ടിന്ദ്രിയങ്ങളെ യാന്ത്രവൽകരിച്ചു് വികസിപ്പിച്ചതു് എല്ലാരെപക്ഷം അനുവേളപ്പെട്ട കാര്യമാണു്. ഇനി മൂന്നിന്ദ്രിയമാണുള്ളതു്. അതുകൂടി വികസിപ്പിച്ചു കഴിയുമ്പോഴേയ്ക്കു് സ്ഥൂലപ്രപഞ്ചത്തെ സംബന്ധിച്ചുള്ള പഠനം പൂർണ്ണമാകും. അതിനുശേഷവും മനുഷ്യൻ അടങ്ങിയിരിക്കുവാൻ പോകുന്നില്ല. ഇപ്പോൾതന്നെ സ്ഥൂലപ്രപഞ്ചത്തിൻെറ ഉല്പത്തി സൂക്ഷ്മതയിൽ നിന്നുമാണെന്നുള്ള സത്യം ഗവേഷകന്മാർ അംഗീകരിച്ചിട്ടുണ്ടു്. ആ സൂക്ഷ്മതയെ സംബന്ധിച്ചു പഠിക്കുവാനുള്ള മാർഗ്ഗം അന്വേഷിക്കുകയും പഠിക്കുകയും ചെയ്യും. ഇതു ഉറപ്പിച്ചു പറയുവാൻ കഴിയുന്നതാണു്. കാരണം മനുഷ്യൻെറ പഠിക്കുവാൻ വിനിയോഗിക്കുന്ന ശക്തിവിശേഷം സ്ഥൂലമല്ല. അതിനു വിഷയമാകാത്തതൊന്നുമില്ലെന്നു് ഭാരതീയശാസ്ത്രങ്ങൾ വ്യക്തമാക്കുന്നുണ്ടു്. ഓരോന്നിനും അതിൻേറതായ മാർഗ്ഗങ്ങൾ സ്വീകരിക്കണമെന്നേയുള്ളൂ. ആധുനിക സൈൻറിസ്റ്റുകൾ വൈരുദ്ധ്യപരമായ ഗവേഷണത്തിൻെറ അന്ത്യത്തിൽ ത്രിദോഷമൂലതത്വം അംഗീകരിക്കേണ്ടതായിവരും. ഭാരതീയ ഋഷികളുടെ സ്ഥൂലപ്രപഞ്ചത്തെ സംബന്ധിച്ച പഠനം സൂക്ഷ്മതയിൽ നിന്നും സ്ഥൂലത്തിലേയ്ക്കാണു് നടന്നിട്ടുള്ളതു്. അതിനു് ആദ്യമായി അവർ ചെയ്തതു് സ്ഥൂലപ്രപഞ്ചത്തെ മാത്രം പഠിക്കുവാനുതകുന്ന പഞ്ചേന്ദ്രിയങ്ങളിൽ നിന്നും മനസ്സിനെ വിഘടിപ്പിച്ചു് സൂക്ഷ്മതയിൽ വ്യാപരിപ്പിച്ചു എന്നതാണു്. പഞ്ചേന്ദ്രിയങ്ങളുമായി സ്ഥൂലപ്രപഞ്ചത്തിൽ കിടന്നു് ഇന്ദ്രിയവിഷയങ്ങളനുഭവി

ക്കുന്ന മനുഷ്യൻ ഇന്ദ്രിയ വിഷയമല്ലാത്ത സൂക്ഷ്മപ്രപഞ്ചത്തെ സംബന്ധിച്ചു പഠിപ്പിച്ച ഋഷിവര്യന്മാരേയും മററു പ്രവാചകരേയും ആദ്ധ്യാത്മിക ഗുരുക്കന്മാരായി കരുതി ആരാധിക്കുന്നതിൽ തെററുണ്ടെന്നു തോന്നുന്നില്ല. അതാണു് മററു വൈദ്യശാസ്ത്രങ്ങളുടെ ഉല്പാദകരേക്കാൾ ആയുർവേദത്തിനു രൂപംകൊടുത്തവരെ ഭാരതീയർ ദൈവതുല്യരായി ആരാധിക്കുന്നതു്.

ആററംപരീക്ഷണങ്ങളിൽനിന്നും പ്രകൃതിക്കു മാററം വല്ലതും സംഭവിച്ചിട്ടുണ്ടോ എന്നും ഉണ്ടെങ്കിൽ ആ പ്രശ്നം ആയുർവേദത്തിനു കൈകാര്യം ചെയ്യുവാൻ സാധിക്കുമോ എന്നും പരിശോധിക്കേണ്ടതുണ്ടു്. ആററം വിഘടിപ്പിച്ചപ്പോൾ ഉണ്ടായ ശക്തിവിശേഷം അതിനുമുമ്പും അന്തരീക്ഷത്തിലുള്ളതാണു്. അന്തരീക്ഷത്തിൽ ആ ശക്തിയുടെ അളവു് വർദ്ധിപ്പിക്കുന്നതു് അപകടമാണു്. ആയുർവേദത്തെ സംബന്ധിച്ചിടത്തോളം ആററം വിഘടിപ്പിച്ചപ്പോഴുണ്ടായ ശക്തിയേയും വിഘടിപ്പിച്ചാലുണ്ടാകുന്ന ശക്തിതൊട്ടിങ്ങോട്ടു വിവരിക്കുന്ന ശാസ്ത്രമാണെന്നുള്ളതുകൊണ്ടു് അങ്ങിനെയുള്ള ഏതവസ്ഥയേയും കൈകാര്യം ചെയ്യുവാൻ അതിനു കഴിയും. ഏതു ശക്തിയായാലും ത്രിദോഷത്തെ ചലിപ്പിക്കാതെ ശരീരത്തു് ഒന്നും ചെയ്യുവാൻ സാധിക്കുന്നില്ല. ത്രിദോഷമാണിളകി മറിയുന്നതെങ്കിൽ അതിനെ ദ്രവ്യങ്ങളെക്കൊണ്ടു് നിയന്ത്രിക്കുകയും ചെയ്യാം. അങ്ങിനെയുള്ള കാര്യങ്ങളെ കുറിച്ചു പഠിക്കുന്നതിന്നു് വൈദ്യന്മാരുടെ ഒരു സംഘം പ്രവർത്തനം നടത്തേണ്ടതായിവരും. അതിനുകൂടി കഴിവുള്ളവരെയാണു് വൈദ്യശബ്ദംകൊണ്ടു വിവക്ഷിക്കപ്പെടുന്നതു്.

ആയുർവേദചികിത്സാ സമ്പ്രദായങ്ങളിൽ നിന്നും തല്പരകക്ഷികൾ നീക്കംചെയ്ത ശസ്ത്രക്രിയാ വിഭാഗംകൂടി പൂർണ്ണബലത്തിൽ തിരിച്ചു ചേർക്കുകയും ബുദ്ധിജീവികളുടെ ഉയർന്ന മണ്ഡലം ആയുർവേദം കൈകാര്യം ചെയ്യുന്നതിന്നവസരം സൃഷ്ടിക്കുകയും ചെയ്യേണ്ടതു് സ്വാതന്ത്ര്യഭാരതത്തിന്റെ കർത്തവ്യമാണെന്നനുസ്മരിപ്പിച്ചുകൊണ്ടു് ഈ ചെറു ഗ്രന്ഥം ഉപസംഹരിക്കുന്നു.

ശുഭമസ്തു.

---

